THE CHURCH WEEKLY

| Vol. VIII. | SUNDAY 14th MARCH 1954 | PRICE 2 ANNAS PER COPY | NO. 11 |
|---|---|---|---|

# THE MANIFESTATION OF CHRIST TO SAINT NATHANIEL

(Rev. Fr. Laurence S. Jackson M. A. L. Th. H. C. F)

## II

Here is an example which any child can follow in some degree for love is the possession of every man. God so loved the world, that He gave His only begotton Son, that whosoever believeth in Him should not perish but have the life of the ages (S. John 3, 16.)

Love begets love and though one's efforts may be very humble and very limited, they will be real achievements, if there is true devotion in the soul towards our Lord. It has been said that "gold is the one currency of heaven" and every selfish act contains in itself a grain of pure gold.

Christ went about the world doing good: he manifested himself through his works. He intensified the joy of a marriage feast by turning water into wine; he gave sight to the blind. he restored to life a little girl and one who was the only son of his mother as he indeed was the only child of Mary: he healed the sick, cured the blind, and made the deaf to hear.

At last he died but Death could not hold the Sinless One, so he rose from the dead and vindicated his claim to be Emmanuel, God with us. Of him S Paul wrote: "*If Christ be not risen, your faith is vain: you are yet in your sins.*"

And we following the Psalmist who wrote "I will walk at liberty, for I seek thy commandments", can exhibit something of the manifestation of Christ by shewing in our lives his works. This the Holy Spirit makes possible for us all. Most Christians believe themselves ready to die for Christ if occasion arises. Yet it is a different matter to live for Him: to live for Him at all times of the day and night: in every thought and deed and word to be forever His.

And that is why the Christian Church exists. For this is the means by which the Lord maketh provision for the continuation of his word and works. He established another body which would take his place, when he had ascended up on high. He made possible the continuation of that purpose for which He became incarnate. He ordained that mankind should be saved and come to the knowledge of the Holy Trinity through the ministrations of the church.

Christ by means of His own human body fulfilled the Divine dispensation. It was a body of flesh and blood. And it is still through a body of flesh and blood that the Holy Spirit, that other Comforter, promised by the Master continues the Lord's Work of salvation in the world of today. When the Lord was on earth, He had but his own earthly limbs to work with. Now He has very many earthly members, for all those who have been baptized by water and spirit are closely joined to him. In every part of the world there are men and women who are his agents and witnesses. They seek to do what S. Philip did, when he called his friend Nathaniel (he may be S. Bartholomew) to come and see Jesus. For like S. Philip they are convinced themselves that the Son of Mary is indeed the Messiah who hath fulfilled all the age-old prophesies of the ancient seers. That is why so many who have been led to the feet of Christ by others have themselves become inspired to carry on the task of evangelisation. They have been able to let their light so shine before men, who having seen their good works have glorified the heavenly Father, who sent his Son to be *The light which lighteneth every man coming into the world*".

So good works are one of the notes of the true Christians, though they are by no means the monopoly. Listen to the words of S. James, the Brother of the Lord in the modern English of *The Twentieth Century New Testament*: "*My Brothers what is the good of a man's saying that he has faith, if he does not prove it by actions...... Suppose some Brother or Sister should be in want of clothes and of daily bread, and one of you were to say to them 'Goodbye, and God bless you: I hope you will find warmth and food' and yet you were not to give them the necessities of life, what good would you be doing?*"

It is not enough to come to Church and behold the offering of the Divine Mysteries: it is not even enough to receive the most Holy *the Sanctissimum* for the strengthening and refreshing of our souls. We must indeed with Nathaniel be able to confess our Lord as the *Son of God* and *the King of Israel* (See S. John I, 49), but our real service begins when we have left the Sanctuary and gone out into the world among its teeming multitudes. There, by our own witness are we to shew, by the inspiration of the "Real Presence", what Christianity means in action:—to give warmth and food to those who need them, to

give the necessities of life to those who are without them, as our Saint James bids us. Moreover, we must learn to find Christ in the sick and the needy as St. Francis of Assisi found him in the leper whom he embraced.

I have never forgotton the inspired words of Frank Weston the Saintly Bishop of Zanzibar. He was addressing a crowded audience of Anglo-Catholics in the Royal Albert Hall, London, on the eve of his going back to his diocese, where shortly afterwards he was to die amongst his African children. At the close of an evangelical address, he told his audience that having found Christ in the Blessed Sacrament, and worshipped him in the Tabernacles of the Altar, they must go out into the streets and rediscover him in the faces and lives of the ordinary men and wowen with whom they came in contact. His words are equally true today, and he being dead, yet speaketh. For the Holy Sacrament must inspire us with that necessary faith which will set us on fire with desire to work for Him who Himself is the Qurbana, as our liturgy proclaims.

For all works are done in some kind of faith
No faith is real unless it issues in action.

Therefore our church-going must not merely be to assure ourselves of our respectability: (this is what the non-church-goer says so often of us): but to obtain inspiration from the Master's Real Presence to work for him among our fellows and after the example of S. Philip the Apostle to bring them to him who is the *Son of God*.

If we are faithful, Christ's promise to Philip will be fulfilled for us as for him. Hereafter ye shall see heaven open, and the angels of God ascending and descending upon the Son of Man (S. John I, 51)

Deo Gratias

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

| | രു. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറു മാസത്തേക്ക് | 3 | 0 | 0 |
| ഓറപ്രതി | 0 | 2 | 0 |
| ഇൻഡ്യക്കു വെളിയിൽ | 8 | 0 | 0 |

# ക്രിസ്തുമാർഗ്ഗവും ആരോഗ്യവും

(ഡോ. സ്റ്റാൻലിജോൺസ്)

ജീവിതത്തിൻെറ സമ്പൂർണ്ണാവശ്യങ്ങൾക്കും ക്രിസ്തീയമാർഗ്ഗം മറുപടി നൽകുന്നു എന്നുള്ളതു് ഏററവും വിസ്മയമത്രെ. ക്രിസ്തുമതം അദ്ധ്യാത്മീക കാര്യങ്ങളിലെപ്പോലെതന്നെ വസ്തുമയമാ കാര്യങ്ങളിലും വിശ്വസിക്കുന്നു. മാർഗ്ഗീയമായ കാര്യങ്ങളിലും വസ്തുമയമായ കാര്യങ്ങൾക്കു സ്ഥാനമുണ്ടെന്നുള്ള വസ്തുത വചനം ജഡം പ്രാപിച്ചതിൽനിന്നും നിസ്സംശയമായി വെളിപ്പെട്ടിരിക്കുന്നു. വ്യക്തികളുടെ ശാരീരികാരോഗ്യത്തെ സംബന്ധിച്ചു ദൈവത്തിനു വല്ല ഉദ്ദേശവും ഉണ്ടോ എന്നു നാം ന്യായാന്വയേന പരിശോധിക്കേണ്ടതാണ്. രോഗമെന്നതു ദൈവഹിതമാണൊ എന്നു ഞാൻ വിചാരിക്കുന്നില്ല. നമ്മുടെ വികാരങ്ങളുടെ അനന്തഫലം രോഗമായി രൂപം പ്രാപിക്കുന്നു. ശരീരത്തിൻെറ ദോഷമാണ് രോഗം. പാപമാകുന്ന രോഗത്തെ ബഹിഷ്കരിക്കാൻ കർത്താവു വന്നതുപോലെ ശരീരത്തിനു ആരോഗ്യം നൽകുന്നതിനു് പ്രകൃതിയിൽ തന്നെ പിറന്ന ഘടകങ്ങൾ ഉണ്ടു്. ആദ്ധ്യാത്മിക സൗഖ്യത്തിനായി ആദ്ധ്യാത്മിക നേതാക്കന്മാരെ സമീപിക്കുമായിരുന്നു. ശരീരവും ആത്മാവും അവിടത്തെ ഘടകങ്ങളാണ്. ചില അവസരങ്ങളിൽ മനസ്സിനും ആത്മാവിനും രോഗമുണ്ടായി ചില മനുഷ്യരെ മുഴുവൻ അപകടത്തിലാക്കാറുണ്ടു്.

മനുഷ്യരിൽ കാണുന്ന അൻപതുശതമാനം രോഗം ശരീര സംബന്ധമായതും ബാക്കി അൻപതുശതമാനം മാനസികവും ആത്മീകവുമാണെന്നു അമേരിക്കൻ വൈദ്യസംഘടന അഭിപ്രായപ്പെടുന്നു. മാനസികവും ആത്മീയകവുമായ നില ഭേദപ്പെടുത്താതെ അവർ ആരോഗ്യം പ്രാപിക്കുന്നതല്ല. ഞങ്ങളുടെ അടുത്തുവരുന്ന ഇരുപത്തഞ്ചു ശതമാനം രോഗികളെ ശാസ്ത്രീയപരിജ്ഞാനംകൊണ്ടു സൗഖ്യമാക്കാം. പക്ഷെ ബാക്കി എഴുപത്തഞ്ചു ശതമാനം ആളുകളെ എങ്ങനെ സൗഖ്യമാക്കാമെന്നു ഞങ്ങളറിയുന്നില്ലായെന്നു അമേരിക്കയിലെ ഒരു വലിയ മെഡിക്കൽ ക്ലിനിക്കിൻെറ അധികൃതർ അടുത്തകാലത്തു പ്രസ്താവിക്കുകയുണ്ടായി. ഞങ്ങളുടെ സമീപെ വരുന്നവർക്കു അദ്ധ്യാത്മീക സൗഖ്യമാണാവശ്യമെന്നു തോന്നുന്നു. ബ്രിട്ടീഷ് മെഡിക്കൽമിഷ്യൻെറ അഭിപ്രായം മനസ്സിൻെറ എല്ലാ വികാരങ്ങളും ശരീരഘടകങ്ങളായ ഏററവും സൂക്ഷ്മാണുക്കളെപ്പോലും ബാധിക്കുന്നതായിരിക്കുമെന്നാണ്

ഒരിക്കൽ ഒരു മെഡിക്കൽ ക്ലിനിക്കുകാർ അവർ ഓമനിച്ചുവളർത്തി വന്ന ഒരു പട്ടിയെ ശാസ്ത്രക്രിയ ചെയ്തു അതിൻെറ രക്തമജ്ജകളെ സംബന്ധിച്ചു ഗവേഷണം നടത്തുകയുണ്ടായി. ആരോഗ്യവും സന്തോഷവുമുള്ള അന്തരീക്ഷത്തിൽ വളർത്തി വന്ന ആ ഇട്ടനായുടെ സിരകൾ നിറയെ ചുവന്ന രക്താണുക്കൾ ധാരാളമായി കാണപ്പെട്ടു. പരീക്ഷണാർത്ഥം ആ പട്ടിയെ ശുശ്രൂഷിക്കുന്നവരെന്നും പൊതുവെ അവഗണിക്കണമെന്നും അവർ തീരുമാനിച്ചു. ആ നായക്കുട്ടി പെട്ടെന്നു അധഃസ്ഥിതിയെ ഗ്രഹിക്കുകയും സന്തുഷ്ടിയില്ലാത്തവനായി കാണുകയും ചെയ്തു. ആ അവസരം വീണ്ടും ശാസ്ത്രക്രിയ ചെയ്തതിൽ രക്താണുക്കൾ വളരെ കുറഞ്ഞിരിക്കുന്നതായി കാണപ്പെടുകയുണ്ടായി. മനസ്സിനകത്തുള്ള ചിന്താഗതികൾ സിരാമജ്ജകളിലേക്കു വളരെ വേഗം ബാധിക്കുന്നതാണ്. ഭയംകൊണ്ടു വിളറിയെന്നും, കോപംകൊണ്ടു ജ്വലിച്ചു എന്നും അതിനെപ്പററി ചിന്തിച്ചപ്പോൾ തലവേദന ഉണ്ടാകാറുണ്ടെന്നും, അവൻ മൂലം ഭ്രാന്തുപിടിച്ചെന്നും, നാം ഭാഷയിൽ പറയാറുണ്ടല്ലൊ. നാം ഒരുവനെപ്പററി കോപാവേശനാകുമ്പോൾ തലവേദനയുണ്ടാകുക സ്വാഭാവികമാണ്. ഉദ്വേഗംകൊണ്ടു പിടലി ഞരമ്പുകൾ ചുരുങ്ങുകയും വേദനയുണ്ടാകയും ചെയ്യും. കോപിക്കുമ്പോൾ കണ്ണു് കാഴ്ചയില്ലാതാകും. ചില മനുഷ്യരെപ്പററി ഓർക്കുമ്പോൾ ചിലർക്കു് ദഹനക്കേടു വരുന്നതായും, ഭയംകൊണ്ടു് മുട്ടു വിറയ്ക്കുന്നതായും ചിലർ നല്ല ടോണിക്കു് ആണെന്നും പറയുന്നു. മനസ്സിൻെറ ചിന്തയ്ക്കും വികാരങ്ങൾക്കും വിധേയമായി ഉണ്ടായിട്ടുള്ളതാണ് ഭാഷയിലെ ഈ വാക്കുകൾ. സങ്കീർത്തനങ്ങളിൽ ഒട്ടുവളരെ ഇമ്മാതിരി പ്രയോഗങ്ങൾ കാണാം. "ചിലർ—തങ്ങളുടെ പാപംനിമിത്തം കഷ്ടതയ-
നുഭവിക്കുന്നു. വേദപുസ്തകത്തിലെ പ-
ല ഭാഗങ്ങളും ജീവ-
തത്തിലുള്ള പ്രത്യാഘാതങ്ങ-
സവിസ്തരം പ്രതിപാദിക്കുന്നു. ഭയവു-
കോപവുമാണ് ഒന്നാമത്തെ ശത്രു. ഒ-
രു പട്ടക്കാരൻെറ ഭാര്യ തൻെറ ഭർ-
വിൻെറ പ്രസംഗത്തെക്കുറിച്ചു

മനോഭാരമുള്ളവളായിരിക്കുന്നു. രാവിലെ ശുശ്രൂഷകഴിഞ്ഞു മടങ്ങി വന്നാൽ ആ സ്ത്രീ ക്ഷീണിച്ചു കട്ടിലിൽ കിടക്കുക പതിവായിരുന്നു. രോഗനിവാരണാർത്ഥം അവൾക്കുവേണ്ടി എട്ട് ഓപ്പറേഷൻ കഴിക്കയുണ്ടായി. അനാവശ്യമായ ഭയംകൊണ്ടു ആരോഗ്യശക്തി പ്രവർത്തിക്കാൻ സാധിച്ചില്ല. വേറൊരു വനിത ഒരു അദ്ധ്യാപികയായിരുന്നവെന്നും സ്കൂൾ തുറക്കുന്നതിനു ഒരു ആഴ്ചമുതൽ അവൾക്കു പതിവായി ദഹനക്കേടു വരാറുണ്ടായിരുന്നു എന്നും പറയാറുണ്ടായിരുന്നു. ഭയത്തോടും, ആകുല ചിന്തയോടും വളരെ അടുത്തുവരുന്ന വേറൊരു ലക്ഷണം അങ്ങോട്ടുമിങ്ങോട്ടുമുള്ള ചഞ്ചലതയാണ്. വിവിധ ചിന്താഭാരങ്ങൾ കൊണ്ടുണ്ടാകുന്ന വികാര വലിവുള്ള രോഗം അതിനു (Tenigue) എന്നാണു പറയുക. ഒരു പ്രത്യേക പുരുഷനെ വിവാഹം ചെയ്തില്ലെങ്കിൽ ജീവിതം സൗഭാഗ്യകരമായിരിക്കയില്ലെന്നു വിശ്വസിച്ച ഒരു സുന്ദരിയായ യുവതി മാനസിക രോഗബാധിതയായിത്തീർന്നു. വേറൊരിടത്ത് വളരെ വൈഭവമുള്ള ഒരു വനിതയെ ഒരു യുവാവു കല്യാണം കഴിക്കയുണ്ടായി. നേഴ്സ് ഡിഗ്രി ലഭിച്ചിരുന്ന ഈ കന്യകയെ തന്റെ പുത്രൻ വിവാഹം ചെയ്തതിനു മാതാവു വളരെ അമർഷം പൂണ്ടു. കാരണം അവളുടെ കുടുംബം അത്ര പാരമ്പര്യമുള്ളതല്ലായിരുന്നു എന്നാണ്. ഞാൻ ആകുലിനിയായ അമ്മായി— അമ്മയെ കാണാനിടയായപ്പോൾ നിങ്ങൾ വൈഭവവും ത്രാണിയുമുള്ള മരുമകൾക്കു വേണ്ടി ദൈവത്തെ സ്തുതിക്കണമെന്നു പറകയുണ്ടായി. നിങ്ങളുടെ ഈ ചിന്ത ആ യുവതീയുവാക്കന്മാരുടെ കുടുംബജീവിതം അതൃപ്തികരമാക്കുമെന്നു പറഞ്ഞു. ആ മാതാവു മുട്ടിന്മേൽനിന്നു പ്രാർത്ഥിച്ചു മരുമകളുമായി നിരപ്പായി, സൗഭാഗ്യത്തെ സ്വാഗതം ചെയ്തു.

മററുള്ളവരോടു വൈരാഗ്യവും വെറുപ്പും വച്ചു കൊണ്ടുനടക്കുന്ന ചിലരെ കാണാറുണ്ട്. ഒരു മകൻ തന്റെ അപ്പനെപ്പററി ഭയമായതുകൊണ്ടും അപ്പനെ കാണുന്നമാത്രയിൽ ദേഹം വിയർത്തു തണുത്തു ബോധശൂന്യനാകുമായിരുന്നു. തന്റെ ഭാര്യയുടെ സകല ബന്ധുക്കളെയും പററി വിരോധം വച്ചുകൊണ്ടിരുന്ന ഒരാളെപ്പററി എന്നോടു ഒരു ഡോക്ടർ പറകയുണ്ടായി. പതിനഞ്ചു വർഷം അവരോടുള്ള വിരോധം അയവിറക്കിക്കൊണ്ടിരുന്നു. അതിന്റെ ഫലമായി അവൻ തളർവാതംപിടിച്ചു അവൻ ഓപ്പറേഷനു വിധേയനാകയും ചെയ്യേണ്ടിവന്നു.

ഞാൻ കഴിഞ്ഞപ്രാവശ്യം തിരുവിതാംകൂറിൽ വന്നപ്പോൾ ഇവിടെ പല കച്ചവടക്കാരും രണ്ടു കണക്കുബുക്കുകൾ സൂക്ഷിക്കാറുണ്ടെന്നറിഞ്ഞു. ഒന്നു സ്വന്തം കണക്കും മറെറതു ആദായനികുതി ഉദ്യോഗസ്ഥന്മാരെ കാണിപ്പാനുള്ളതും. ഇതു പറഞ്ഞപ്പോൾ വേറൊരാൾ പറഞ്ഞു, ഇവിടെ ചില കച്ചവടക്കാർക്കു മൂന്നു കണക്കുബുക്കുകൾ ഉണ്ടെന്നു. മൂന്നാമത്തെ പുസ്തകം പങ്കുകാരനെ കാണിക്കാനുള്ളതാണെന്നുള്ളതും പ്രസ്താവ്യമത്രെ. ഇതെത്ര നീചമാണ്. ഒരിക്കൽ ഒരു സ്ത്രീ താൻ ഇനിയൊരു പ്രസവം കഴിച്ചാൽ തളർന്നുപോകുമെന്നു പറകയുണ്ടായി. ഏതായാലും അവൾ പ്രസവിച്ചു. കുട്ടിയുമായി പത്തുവർഷം അവൾ തളർന്നു കിടന്നതായി കേട്ടിട്ടുണ്ട്. വേറൊരു സ്ത്രീ തന്റെ ഭർത്താവായ പട്ടക്കാരൻ അയാളുടെ ജോലി രാജിവച്ചു വേറൊരുജോലി ചെയ്യണമെന്നാഗ്രഹിക്കയുണ്ടായി. കുറെ കഴിഞ്ഞു പട്ടക്കാരൻ മരിക്കുകയും അവൾ രോഗിയായിത്തീരുകയും ചെയ്തു. ഏതാനും കൊല്ലങ്ങൾകഴിഞ്ഞു സൗഖ്യമായ ശേഷം പൊതുതെരഞ്ഞെടുപ്പിൽ പ്രചരണാർത്ഥം പോകയും ചെയ്തു. അസൂയ ഒരു മാനസീക അർബ്ബുദമാണ്. തന്നെക്കാൾ വേറൊരുവൻ ആരോഗ്യവനൊ, ധനവാനൊ, ആയിത്തീർന്നാൽ ആ ഭാഗത്തേക്കു അസൂയയാകും. ഇവയൊക്കെ വച്ചൊഴിയേണ്ടതാണ്. നമ്മിൽ പലരും കർത്താവിനു കീഴ്പെടുത്തിയെന്നു പറയുന്നതു യഥാർത്ഥമായ കീഴ്പ്പെടുത്തലല്ല. ഒരു സർക്കസ്സുകമ്പിനിയിൽ ഒരു പട്ടി ചത്തു കിടക്കുന്നതുപോലെ നിശ്ചലനായി കിടക്കുമായിരുന്നു. ആ സാധു ചത്തുവെന്നു തോന്നും എന്നാൽ വാൽ അല്പം അനക്കുമായിരുന്നു. ഇതുപോലെയാണെന്നു ഞാൻ പറയും. ചത്തു കാണിക്കും പക്ഷെ വാലിനനക്കമുണ്ട്. സ്വയം പിന്നെയും നിൽക്കുന്നു. സ്വയമെല്ലാം ആഹുതി ചെയ്യണം. നമ്മുടെ മനസ്സും വിചാരവും ശരീരാരോഗ്യത്തെ സ്പർശിക്കുന്നതായാൽ ദീനത്തെക്കുറിച്ചല്ല ആരോഗ്യത്തെപ്പററി ചിന്തിക്കാൻ കഴിയും. ചിലർ രോഗലക്ഷണങ്ങളേയും, രോഗത്തെപ്പററിയും സദാ ചിന്തിച്ചുകൊണ്ടിരിക്കും. ക്ഷീണിച്ചുവെന്നു പറഞ്ഞാൽ വളരെ ക്ഷീണിക്കും. ജപ്പാനിൽ രണ്ടുപേർ തമ്മിൽ കാണുമ്പോൾ ക്ഷീണിച്ചിട്ടുണ്ടല്ലോ എന്നു പറയാറുണ്ട്. ഇന്നാകട്ടെ ജപ്പാനിൽ തീവണ്ടിയാത്ര ചെയ്യുമ്പോൾ റേഡിയോ സംഗീതം കേൾക്കാറുണ്ട്. തീവണ്ടിസ്റ്റേഷനിൽ എത്തുമ്പോൾ മനോഹരമായ സംഗീതം യാത്രക്കാരെ സ്വാഗതം ചെയ്യാറുണ്ട്. ഒരാൾ ക്ഷീണിച്ചു എന്ന വാർത്ത മററുള്ളവരെയും ക്ഷീണഗാത്രരാക്കും. നിന്റെ ക്ഷീണത്തെക്കുറിച്ചല്ല പ്രത്യുത നിന്റെ ആരോഗ്യത്തെപ്പററിയും സൗഖ്യത്തെക്കുറിച്ചും പറയുക. ദൈവമാണു ശരീരത്തിൽ ആരോഗ്യം നൽകിയിരിക്കുന്നതു. ആരോഗ്യത്തിനുള്ള തടസ്സങ്ങൾ വൈദ്യന്മാർ നീക്കാറുണ്ട്. ഞാൻ ചികിത്സിച്ചു ദൈവം സൗഖ്യം നൽകി. പ്രകൃതി, ശീതോഷ്ണാവസ്ഥ, ചുററുപാടുകൾ എന്നിവയിൽകൂടെ രോഗശാന്തി ലഭ്യമാകും. രോഗംമൂലമുണ്ടാകുന്ന ആകുലചിന്ത ഭയം മുതലായ ദോഷങ്ങളെ മാററാറുണ്ട്. ചിന്താഗതിയിലുള്ള വിപരീത ഘടകങ്ങളെ മാററാൻ ദൈവത്തിനു കഴിയും.—ഞാൻ ഇൻഡ്യയിൽ വന്നു എട്ടരവർഷം കഴിഞ്ഞപ്പോൾ രോഗബാധിതനായിരുന്നു. ഞാൻ അമേരിക്കയിൽ പോയി ഒരു വർഷംവിശ്രമമെടുത്തുമടങ്ങിപ്പോന്നു. വഴിമദ്ധ്യ അല്പം അസുഖമുണ്ടാകയാൽ ഒട്ടുവളരെ വ്യാകുലം ഉണ്ടാകാതിരുന്നില്ല. വീണ്ടും വീണ്ടും വിശ്രമമെടുക്കാൻ ഞാൻ നിർബന്ധിതനായി എന്റെ കഴിവുകളെന്നെ പിന്തുടരുന്നില്ലെന്നുതോന്നി. ഞാൻ മുട്ടുകുത്തി എന്റെ സമീപം മാരാമൺ കൺവൻഷനിലെ പ്രാരംഭ പ്രാസംഗികന്മാരിലൊരാളായിരുന്ന തമിഴ് ഡേവിഡ് എന്ന ദേഹവുമുണ്ടായിരുന്നു. എന്റെ ബലഹീനത എന്നെ പിരിഞ്ഞുപോയി. ഞാൻ ശക്തനാക്കുന്നവൻമൂലം ശക്തി പ്രാപിച്ചിരിക്കുന്നു. ദൈവകൃപ പ്രാപിക്കുന്നതെങ്ങിനെയെന്നു ഞാൻ അഭ്യസിക്കയുണ്ടായി. മുപ്പത്തെട്ടു വർഷമായി എന്നെവേറെ രോഗം ബാധിക്കയുണ്ടായില്ല, അവസാനമായി സൗഖ്യം ലഭിക്കുന്നതു ഉയിർപ്പിന്റെ അനുഭവംമൂലമാണ്. ചില രോഗങ്ങൾ സുഖമാകുന്നതിനു അവസാന നിമിഷംവരെ കാത്തിരിക്കേണ്ടിവരും. പൗലൂസിനു ഒരു മുള്ളുണ്ടായിരുന്നു. ഞാനെന്റെ ബലഹീനതയിൽ പുകഴുമെന്നു പൗലൂസും, എന്റെ കൃപ നിനക്കുമതിയെന്നു ക്രിസ്തുവും, പറയുന്നു. പുറമേയുള്ള കാഴ്ച കുറഞ്ഞപ്പോൾ അകമേയുള്ള കാഴ്ച വർദ്ധിപ്പിച്ചുകൊണ്ടിരുന്നു.

നിങ്ങളിൽ ചിലരുടെ ഹൃദയത്തിൽ ഭയമുണ്ട്. ഭയചകിതരായി കഴിയേണ്ട. ഭയമെല്ലാം കർത്താവിനെ ഏല്പിക്കുക. വെറുപ്പും വിദ്വേഷവും വിദൂരത്തിലേക്കു എറിയുക. നിങ്ങൾ ചിലർക്കു സ്വന്തത്തോടു ദോഷം ചെയ്തതിലുള്ള കുററബോധമില്ലയോ- പലരും ആ വിധത്തിൽ ദോഷക്കാരാണ്. നിങ്ങളും

# സഭ ചൈതന്യമുള്ളതാകുന്നതെങ്ങനെ?

(എ. ജെ. ഷോ)

സഭയെന്നു പറയുമ്പോൾ സാധാരണയായി വിവക്ഷിക്കുന്നതു സഭാപ്രവർത്തകരെയും, പട്ടക്കാരെയുംമററുമാണ്. സഭാ പ്രവർത്തനങ്ങൾക്കായി ചില വ്യക്തികൾ പ്രത്യേകം പരിശീലിക്കപ്പെടുന്നുണ്ടെങ്കിലും, വാസ്തവത്തിൽ അത്മായക്കാരാണ് സഭ എന്നു ഒരുവിധത്തിൽ പറയുവാൻ സാധിക്കും. സഭയുടെ സാമ്പത്തികകാര്യങ്ങൾ അവർ നിർവഹിക്കുന്നതിനും പുറമേ പട്ടക്കാരുടെ കൃത്യ നിർവഹണത്തിൽ അവരെ സഹായിക്കുകയും ചെയ്യുന്നുണ്ട്. അത്മായക്കാരുടെ പിൻതുണയും സഹായവുമില്ലാതെ യാതൊരു സഭാപ്രവർത്തകനും വിജയിക്കുക സാധ്യമല്ല. പ്രസംഗമണ്ഡപത്തിൽ നിന്നുകൊണ്ടു ദൂതുകൾ നൽകുന്നതു കൂടാതെ പട്ടക്കാർ സഭാംഗങ്ങളുടെ ഭവനങ്ങൾ നിശ്ചയമായും സന്ദർശിക്കേണ്ടതാണ്. പട്ടക്കാർക്കു ഇതു സാധ്യമല്ലെങ്കിൽ ഓരോപള്ളികളിലും സുസംഘടിതമായ സന്ദർശന സംഘങ്ങളെരുപവൽക്കരിച്ചു പ്രവർത്തിക്കേണ്ടതാണ്. ഓരോ ഇടവകയും ഓരോ കുടുംബപോലെയാണ്. ഇടവകകൾ സൗഹാർദ്ദത്തിൽ വസിക്കുന്നതു ലോകം ദർശിക്കേണ്ടതും സഭാശുശ്രൂഷകർ ജനങ്ങളെ സ്നേഹിക്കേണ്ടതുമാണ്. ഇടവകയുടെ വിവിധ കമ്മിററികളിൽ സ്ഥാനം ലഭിച്ചതുകൊണ്ടു ഒരാൾ യഥാർത്ഥ സഭാംഗമാകുന്നില്ല. അതുപോലെതന്നെ സഭയുടെ വൈപുല്യമോ, ശ്രവണമധുരമായ ആരാധനകളോ, സ്വാധീനമോ, സഭയെ ലോകത്തിൻെറ പ്രകാശമാക്കിതീർക്കുന്നില്ല. സഭാംഗങ്ങളുടെ ക്രിസ്തുതുല്യമായ ജീവിതമാണ് ഏററവും സുപ്രധാനമായിട്ടുള്ളതു്. സഭ എന്തിനു വേണ്ടി ലോകത്തിൽ നിൽക്കുന്നുവോ അതു സാധിക്കണമെങ്കിൽ സഭ രക്ഷാകരമായ പ്രവർത്തനങ്ങൾ ചെയ്യുന്ന സജീവവും, ചൈതന്യനിർഭരവുമായ ഒരു ഘടകമായിരിക്കണം. സഭയെ ആരാണ് അപ്രകാരമുള്ള ഒരു ഘടകമായി മാററുന്നതു്? പട്ടക്കാരനൊ? ശരിയാണ്. കൂട്ടുത്തരവാദിത്വത്തിൽ പട്ടക്കാരനും ഒരു ഘടകമാണ്. എന്നാൽ പ്രതിഷ്ഠാജ്വലിതംകൊണ്ടു് അത്മീയക്കാരാണ് സഭയെ ആയിരിക്കേണ്ട അവസ്ഥയിൽ എത്തിക്കേണ്ടതു്.

ക്രൈസ്തവ സമുദായത്തിലോ, ഇടവകകളിലോ, മാത്രമായി ഒരു ക്രിസ്ത്യാനിയുടെ ചുമതല നിക്ഷിപ്തമായിരിക്കുന്നില്ല. യഥാർത്ഥത്തിൽ സഭയ്ക്കു വെളിയിലാണു കൂടുതൽ ജോലി ചെയ്യേണ്ടിയിരിക്കുന്നതു്. ദൈനംദിന ജീവിതത്തിൽ സമാധാനവും, സൗഹാർദ്ദതയും, നീതിപൂർവ്വമായ പെരുമാററവും ആഗ്രഹിക്കുന്ന അനേകം ജനങ്ങളുമായി ഇടപെടുന്നതു അത്മായക്കാരാണ്. പട്ടക്കാരോ, പാസ്റ്ററന്മാരൊ അല്ല. ഈ സുവർണ്ണാവസരങ്ങൾ സുവിശേഷം നൽകുന്നതിനു ഉപയോഗിക്കാവുന്നതാണ്. യേശുക്രിസ്തുവിനെ പ്രസംഗിക്കുന്നതു ശമ്പളം ലഭിക്കുന്ന പട്ടക്കാരുടെ ജോലിയാണെന്നാണു സാധാരണ വച്ചിരിക്കുന്നതു്. ഓരോ ക്രിസ്ത്യാനിയും അവൻ എന്തിനാണു ക്രിസ്ത്യാനിയായതു് എന്നു ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുകയാണ്. ഒരു ക്രിസ്ത്യാനി മററുള്ളവരെപോലെയാണു ജീവിക്കുന്നതെങ്കിൽ അവൻ ക്രിസ്ത്യാനിയായതിൻെറ ഉദ്ദേശം നിറവേററുന്നില്ലെന്നു മാത്രമല്ല പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുമില്ല എന്നാണതിൻെറ അർത്ഥം. തന്നിമിത്തം കൃതജ്ഞതാനിർഭരമായി ക്രിസ്തുവിൻെറ സന്ദേശത്തെ വഹിക്കുന്നതിനുള്ള പ്രചോദനവും, ആത്മീയ സന്തോഷവും അവനിൽ ഉണ്ടാകുന്നില്ല.

ക്രിസ്ത്യാനി ഏതു തൊഴിലിലേർപ്പെട്ടാലും അവൻ സത്യസന്ധതയോടും, കാര്യക്ഷമതയോടും, വിശ്വസ്തതയോടും, കൂടി പ്രവർത്തിക്കേണ്ടതാണ്. ഇന്നു നമ്മുടെ രാജ്യത്തു സത്യസന്ധതയുള്ള ആളുകളെ വളരെ ആവശ്യമാണ്. ക്രിസ്തീയ സത്യസന്ധതയ്ക്കും, വിശ്വസ്തതയ്ക്കും, വലിയ വില കൊടുത്തേ തീരൂ. സത്യസന്ധതയുണ്ടാകണമെങ്കിൽ നമ്മുടെ ദൈനംദിന ജീവിതത്തിൽ ക്രിസ്തുവിനെ നാം ഉയർത്തിക്കാണിക്കണം. മതേതരമായ നമ്മുടെ രാജ്യം ഒരുയർന്ന ക്രിസ്തീയജീവിത മാതൃകയാണ് നമ്മിൽനിന്നും പ്രതീക്ഷിക്കുന്നതു. ദൈവം മഹത്വപ്പെടുവാൻ തക്കവണ്ണം ക്രൈസ്തവർ യഥാർത്ഥ ക്രൈസ്തവർ തന്നെയായിരിക്കണം. കേവലം ക്രിസ്തീയ ജീവിതംകൊണ്ടു ആരും തൃപ്തിപ്പെടരുതു്. ഓരോ ക്രൈസ്തവനും യേശുക്രിസ്തുവിൻെറ പ്രതിപുരുഷനും സഭയുടെ വക്താവുമാണ്. ഏതവസരം ലഭിച്ചാലും ക്രിസ്തുവിനെപ്പററിയും അദ്ദേഹത്തിൻെറ ഉപദേശങ്ങളെപ്പററിയും ക്രൈസ്തവർ പറയുന്നുവെന്നു മററുള്ളവരെകൊണ്ടു നാം പറയിക്കുന്നുണ്ടോ? ഇതു അപകടം നിറഞ്ഞതാണെങ്കിൽതന്നെയും ഓരോ ക്രിസ്ത്യാനിയും അനുഷ്ഠിക്കേണ്ട കാര്യമാണ്.

യേശുക്രിസ്തുവിൻെറ പ്രതിപുരുഷനും, ക്രിസ്തുവിൻെറ സഭയോടു വിശ്വസ്തനുമായ ഒരു ക്രിസ്തീയ പൗരനു രാജ്യത്തോടും, ലോകത്തോടും അലസമായി വർത്തിക്കു സാധ്യമല്ല. ക്രൈസ്തവർക്കു സേവനം നൽകുന്നതിനു മാത്രമല്ല ലോകമാസകലമുള്ള സഭ നിലകൊള്ളുന്നതു്.

ഇൻഡ്യയിലെ ക്രൈസ്തവർ ഗവർമ്മെൻറിലും സമുദായത്തിലുമുള്ള ദൂഷ്യങ്ങളെ അധിക്ഷേപിക്കുന്നുണ്ട്. എന്നാൽ, അവർ അവരുടെ സ്വാധീനം അക്കാര്യത്തിൽ വിനിയോഗിക്കുന്നില്ല. ജോൺ വെസ്ലിയെപ്പററി ഇപ്രകാരം ഒരെഴുത്തുകാരൻ പറയുന്നു "ക്ലൈവിനോ, വില്യം പിററിനോ ജോൺസനോ വെസ്ലിയെപ്പോലെ ഒരു സ്ഥാനം ഇല്ല. ദേശീയ ജീവിതത്തിൽനിന്നും വെസ്ലിയെ നിങ്ങൾക്കു മാററുക സാധ്യമല്ല. ഇത്രയധികം ഹൃദയങ്ങളെ ചലിപ്പിക്കുകയും സ്പർശിക്കുകയുംചെയ്ത ഒരു മനുഷ്യനില്ല. ഇംഗ്ലണ്ടിനു വേണ്ടി ഇതുപോലെയാതൊരുത്തനും ഒരു ജീവിതത്തിൽ ചെയ്തിട്ടില്ല. ദേശീയ ജീവിതത്തിൽ ചൈതന്യമുള്ള ഒരു ശക്തിയായി ക്രിസ്തുമതത്തെ അദ്ദേഹം ഉയർത്തി."

ദൈനംദിന ജീവിതത്തിൽ ക്രിസ്തുവിൻെറ തത്വോപദേശങ്ങൾ വിവിധതരത്തിൽ പ്രായോഗികമാക്കുന്നതിനു ജോൺ വെസ്ലിയത്നിച്ചു. ദൈവകൃപകൊണ്ടു് അദ്ദേഹം ഇംഗ്ലണ്ടിൽ വലിയ വ്യതിയാനം വരുത്തി. ദൈവത്തിൻെറ പരമാധികാരത്തിനു കീഴ്പ്പെടുന്ന വ്യക്തികളുണ്ടെങ്കിൽ— അത്മായക്കാർ ഉണ്ടെങ്കിൽ— ഇൻഡ്യയിലും അത്ഭുതകരമായ മാററങ്ങൾ വരുത്തുന്നതിനു ദൈവത്തിനു കഴിയു
ഇൻഡ്യയുടെ സാമ്പത്തികവ
രാഷ്ട്രീയവുമായ ജീവിത മണ്ഡല

---

നിങ്ങളുടെ മനസാക്ഷിയെ കുററപ്പെടുത്തുന്ന പാപങ്ങളെ ദൈവത്തോടു് ഏററു പറയുമോ. നിൻെറ രോഗമെന്താണെന്നു നീ ചിന്തിക്കുക. നീതന്നെ തല വണക്കി സർവ്വശക്തനായ ദൈവത്തിൻെറ മുൻപാകെ പ്രാർത്ഥിക്കുക.

ഞാൻ ചെയ്യേണ്ടതു എന്താണെന്നു ഞാൻ കാണുന്നു. എൻെറ കോപവും, അസൂയയും, ഭയവും, തൻകാര്യവും, വെടിയേണ്ടതുണ്ട്. പുതു മനുഷ്യരാകാൻ സദയം പ്രാർത്ഥിക്കേണമേ.

# ക്രൈസ്തവലോക വാർത്തകൾ

(കെ. വി. എം)

## നജീബും കോപ്റ്റിക് സഭയും

ഇരുപതു ലക്ഷത്തിൽ പരം അംഗങ്ങളുള്ള ഈജിപ്തിലെ കോപ്റ്റിക് സഭയുമായി സൗഹാർദ്ദബന്ധത്തിൽ പുലരുന്നതിനു ഈജിപ്തിലെ ഭരണാധികാരിയായ ജനറൽ നജീബ് നടപടികൾ സ്വീകരിച്ചുകഴിഞ്ഞു. ഇപ്പോഴത്തെ ഭരണത്തിൻകീഴിൽ കോപ്റ്റിക് ക്രിസ്ത്യാനികളും, ഗതദശാബ്ദങ്ങളും കഴിഞ്ഞ നൂറാണ്ടിലേക്കാൾ പ്രബുദ്ധരായും, സന്തോഷഭരിതരായും ജീവിക്കുന്നുണ്ട്. പ്രസിഡന്റ് നജീബ് ഉൾപ്പെട്ട റവലൂഷനറി കൗൺസിൽ കോപ്റ്റിക്ക സഭയോടുള്ള സൗഹാർദ്ദം സഭാനേതാക്കന്മാരെ സന്ദർശിച്ചും മറ്റും ദൃഢപ്പെടുത്തിയിരിക്കുന്നു. പള്ളികൾ സ്ഥാപിക്കുന്നതിനും ആരാധനകൾ നടത്തുന്നതിനും സഭാംഗങ്ങളുടെ ഇടയിൽ വിവാഹം, വിവാഹമോചനം എന്നിവ നിയന്ത്രിക്കുന്നതിനും പരിപൂർണ്ണ സ്വാതന്ത്ര്യമുണ്ട്. അവർക്ക ഗവർമ്മെന്റു സർവീസിൽ പ്രവേശിക്കുന്നതിനും യാതൊരു പ്രതിബന്ധങ്ങളുമവശേഷിക്കുന്നില്ല. യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്തിനുശേഷം വി. മർക്കോസിനാൽ അലക്സാണ്ഡ്രിയായിൽ സ്ഥാപിക്കപ്പെട്ടതും ലോകത്തിലെ ഏററവും പുരാതനവുമായ സഭയാണ് കോപ്റ്റിക്കസഭയെന്നു അവർ അവകാശപ്പെടുന്നു. ചില അവസരങ്ങളിൽ ഈജിപ്തിലെ കത്തോലിക്കർക്ക് ഈ സഭയോടു വൈരവും, അസൂയയും ഉണ്ടായിട്ടുണ്ട്.

ശതാബ്ദങ്ങളായി കോപ്റ്റിക ക്രിസ്ത്യാനികൾ ഈജിപ്തിലെ ഭൂരിപക്ഷമായ മുസ്ളീങ്ങളുമായി സൗഹാർദ്ദ ബന്ധത്തിൽ കഴിഞ്ഞുകൂടുന്നതുകൊണ്ട് അവർക്ക സാമ്പത്തികവും, വ്യാവസായികവുമായ ജീവിതമണ്ഡലങ്ങളിൽ അത്യധികമായ സ്വാധീനവും മുസ്ളീങ്ങളെ അപേക്ഷിച്ച് കൂടുതൽ സമ്പത്തും ഉണ്ട്.

## ഗോതമ്പ് ഉൽപ്പാദനം

ആസ്ട്രേലിയായിൽ ഗോതമ്പ് ഉല്പാദനം വളരെ വർദ്ധിച്ചതിനാൽ ഉല്പാദനം കുറയ്ക്കണമെന്നു ഗോതമ്പുബോർഡ' ചെയർമാൻ കർഷകരോടാവശ്യപ്പെടുകയും ഗവണ്മെന്റ് അതിനെ പ്രതിഷേധിക്കുകയും ചെയ്തു. ഈ സംവാദത്തിൽ ആസ്ട്രേലിയായിലെ ക്രൈസ്തവസഭകൾ ഇടപെടുകയും മിച്ചമുള്ള ഗോതമ്പ പൗരസ്ത്യരാജ്യങ്ങളിലെ ആവശ്യമുള്ള ജനങ്ങൾക്ക സംഭാവനചെയ്യണമെന്നഭ്യർത്ഥിക്കുകയും ചെയ്തിരിക്കുന്നു.

## മശിഹാചരിത്രം

ശ്രീയേശുക്രിസ്തുവിന്റെ സമ്പൂർണ്ണജീവചരിത്രം ഉൾക്കൊള്ളുന്ന ഒരു ഫിലിം 680,000 ഡോളർ ചെലവാക്കി അമേരിക്കയിൽ നിർമ്മിച്ചിരിക്കുന്നു.

## ബൈബിൾ സൊസൈററി ലഘുലേഖ

ബ്രിട്ടീഷ് കൗൺസിൽ ഓഫ് ചർച്ചിന്റെയും, ബൈബിൾ സൊസൈററിയുടെയും സംയുക്തപ്രവർത്തനം കൊണ്ടു "ബൈബിൾ ഇന്നു സംസാരിക്കുന്നു" എന്നുള്ള ലഘുലേഖ അച്ചടിച്ചു ബ്രിട്ടനിലെ ജനതാമദ്ധ്യത്തിൽ വിതരണം ചെയ്തിരിക്കുന്നു.

---

## സിറിയൻവിദ്യാർത്ഥി സമ്മേളനം

1954 ഏപ്രിൽ 27 മുതൽ മെയ് 2 വരെ

മലങ്കര സുറിയാനി സഭയിലെ യുവവിദ്യാർത്ഥികളുടെ ആദ്ധ്യാത്മികാഭിവൃദ്ധിയെ ലാക്കാക്കിക്കൊണ്ട് ആരംഭിച്ച സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ 46-ാമത്തു സമ്മേളനം അടുത്ത ഏപ്രിൽ 27 മുതൽ മെയ് 2വരെ ആലപ്പുഴവച്ചുനടത്തപ്പെടുന്നതായിരിക്കും. ഏപ്രിൽ 27-ാം നു- 7—30നു ആരംഭിക്കുന്ന ധ്യാനം മാർ. ക്രൂറീലോസുതിരുമേനിയുടെ നേതൃത്വത്തിലായിരിക്കും നടത്തപ്പെടുന്നതു്. ഈവർഷത്തെ പ്രധാനചർച്ചാവിഷയം,, "ദൈവം ലോകം, നമ്മൾ,, എന്നതാണ്. മാർ. പീലക്സിനോസ് തിരുമേനി, റൈററ്റവ ഹേർബർട്ട് പെക്കൻഹാംബിഷപ്പ്തിരുമേനി, റവ- ഫാദർ. ഇ. പി. ജേക്കബ്, റവ. ഡീക്കൻ. എം. വി ജോർജ്ജ' എന്നിവരാണ് ഇക്കൊല്ലത്തെ കോൺഫറൻസിൽ സംബന്ധിക്കുന്ന അനുഗൃഹീതനേതാക്കന്മാർ. കോളേജുകളിൽ പഠിക്കുന്നവർക്ക മാത്രമല്ല ഹൈസ്കൂൾ ക്ലാസ്സുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കും ഇതരജോലികളിൽ വ്യാപൃതരായിരിക്കുന്ന സഭാസ്നേഹികളായ യുവജനങ്ങൾക്കും നേതാക്കന്മാർക്കും ഈ കോൺഫറൻസിൽ സംബന്ധിക്കാവുന്നതാണ്. കോൺഫറൻസ് ഫീസ് നാലരരൂപായും റിട്ടീറവുഫീസ് ഒന്നരരൂപായുമാണ്. കോൺഫറൻസിൽ സംബന്ധിക്കണമെന്നാഗ്രഹിക്കുന്ന വിദ്യാർത്ഥികൾ 8അണയും വിദ്യാർത്ഥികളല്ലാത്തവർ ഒരു രൂപയും ജനറൽ സെക്രട്ടറി മി. എം. തൊമ്മൻ ബി. എ. ഫെലോഷിപ്പ്ഹൌസ്. യു. സി. കോളേജ് (പി.ഒ)ആലുവാ എന്ന പേരിൽ അടച്ച് ഏപ്രിൽ 20-ാംനു-യ്ക്കുമുമ്പ് പേർറജിസറർ ചെയ്യേണ്ടതാണ്. സഭയുടെ ഭാവിനേതാക്കന്മാരെ സൃഷ്ടിക്കുന്ന വിദ്യാർത്ഥിസമ്മേളനത്തെ സഭയും ഇപ്പോഴത്തെ നേതാക്കന്മാരും മററും കൂടുതൽ താല്പര്യപൂർവ്വം ഗൗനിക്കുകയും സഹായിക്കുകയും വഴി നടത്തുകയും ചെയ്യേണ്ടതാണ്.

---

...ക്രൈസ്തവർ എന്താണു ചെയ്യുന്നതു്? ...തിഷ്ഠാ ജീവിതമുള്ള ബുദ്ധിശാ...ക്ക പ്രവർത്തനരംഗങ്ങൾ ഇന്നും ...രക്ഷിക്കുന്നു.

## വാരപഞ്ചാംഗം

| | മാർച്ച് | കുംഭം |
|---|---|---|
| ഞായർ | 14 | 1 |
| തിങ്കൾ | 15 | 2 |
| ചൊവ്വാ | 16 | 3 |
| ബുധൻ | 17 | 4 |
| വ്യാഴം | 18 | 5 |
| വെള്ളി | 19 | 7 |
| ശനി | 20 | 8 |

**Thought for the Week**

There are mettles every
where
But smooth green grasses are
more common still
The blue of heaven is larger
than the cloud
E B· Browing

THE CHURCH WEEKLY

## പുകവലിയും കാൻസറും

ബ്രിട്ടനിലെ ആരോഗ്യവകുപ്പുമന്ത്രി പാർലമെൻറിൽ പുകവലിയും പതപ്പുഷ്ഠ നേരിടുന്ന അർബുദ വ്യാധിയും തമ്മിൽ ബന്ധമുള്ളതായി പ്രസ്താവിച്ചിരിക്കുന്നു. ഈ വസ്തുതയെപ്പററി അന്വേഷണം നടത്താൻ നിയോഗിക്കപ്പെട്ടിരുന്ന ഒരു വിദഗ്ദ്ധകമ്മിററിയുടെ അഭിപ്രായമാണിതു്. എങ്ങിനെയാണു പതപ്പുഷ്ഠ നേരിടുന്ന കാൻസർവ്യാധി പുകവലിയിൽനിന്നുത്ഭവിക്കുന്നതെന്നു് നിശ്ചിതമായി കണ്ടുപിടിക്കപ്പെട്ടിട്ടില്ല. എന്നാൽ ബ്രിട്ടൻ, അമേരിക്ക മുതലായ രാജ്യങ്ങളിൽ നടത്തിയ വിപുലമായ അന്വേഷണങ്ങൾ ഈ നിഗമനത്തിലേക്കു കമ്മിററിയെ നയിക്കുകയാണു ചെയ്തതു്. പതപ്പുഷ്ഠുള്ള കാൻസർ വ്യാധി ഈ രാജ്യങ്ങളിൽ വർദ്ധിച്ചുവരുന്നതായി കാണുന്നു. കൂടുതൽ പുകവലിക്കുന്നവക്കു കൂടുതൽ ഈ രോഗമുള്ളതായി അനുഭവം തെളിയിക്കുന്നു. അമേരിക്കൻ പത്രങ്ങളിൽ ഈ വിഷയത്തെ സംബന്ധിച്ചുള്ള പ്രസ്താവനകൾ ഇൻഡ്യൻഡോക്ടർമാർ ശരിവെക്കുകയാണു ചെയ്യുന്നതു്. വിവിധരാജ്യങ്ങളിൽ നടത്തപ്പെടുന്ന ഗവേഷണങ്ങൾ കാൻസറും പുകവലിയുമായി വളരെ ദൃഢമായ ബന്ധമുണ്ടെന്നുള്ള ധാരണ ബലപ്പെടുത്തിക്കൊണ്ടിരിക്കുന്നു. അമേരിക്കൻ ഐക്യരാഷ്ട്രങ്ങളിലാണു് ഈ അഭിപ്രായം ആരംഭത്തിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടതു്. അനേകം പേർ അവിടെ പുകവലി ഉപേക്ഷിച്ചുകൊണ്ടിരിക്കുന്നതായി റിപ്പോർട്ടുണ്ടു്. പുകവലി സാധനങ്ങളിൽ സിഗററിനാണു കൂടുതൽ ഉപദ്രവഫലമുള്ളതായി പറയപ്പെടുന്നതു്. പുകവലിയിൽ ഏതു ഘടകത്തിനാണു ഈ വിഷമയമുള്ളതെന്നു കണ്ടുപിടിക്കുവാൻ സിഗററുകമ്പനികൾ വമ്പിച്ച തുകകൾ ഗവേഷണങ്ങൾക്കായി ചെലവു ചെയ്യുന്നുവത്രേ. ഇങ്ങനെയുള്ള ഭീതികൾ അടിസ്ഥാനരഹിതമാണെന്നായിരിക്കും അവരുടെ ഗവേഷണഫലം. താദൃശമായ ശ്രമങ്ങളിൽ അവർ ഏർപ്പെടാതെ ഗവണ്മെൻറിന്റെ ആരോഗ്യവകുപ്പിനോടു സഹകരിച്ചു അവർ പ്രവത്തിച്ചുതുടങ്ങിയാൽ പുകവലിയുടെ വിഷമലീമസമായ വിപത്തുകളിൽനിന്നു ജനസാമാന്യത്തെ രക്ഷിക്കുവാൻ സാധിക്കും. പുകയിലകമ്പനികളുടെ ഗവേഷണഫലങ്ങൾ എന്തായിരുന്നാലും പുകവലിക്കാരുടെ സംഖ്യ ഗണ്യമായി കുറഞ്ഞുവരുന്നതു സ്വാഗതാർഹമായ പരിവത്തനമാണെന്നു പറയുന്നതിനു മടിക്കേണ്ടതില്ല. പൈതങ്ങൾ പോലും ബീഡിപ്പുകയും വിട്ടുനടക്കുന്നതു തെരുവീഥികളിൽ കാണുന്ന ഒരു നിത്യസംഭവമത്രെ. ആരോഗ്യത്തിനു ഹാനികരവും വ്യയഹേതുകവുമായ ഒരു ദുർശീലമാണിതെന്നുള്ളതിനു തക്കമില്ല. ഈയവസരത്തിൽ പുകവലിയെ സംബന്ധിച്ചു മെത്തഡിസ്റ്റു് സഭാപുരോഹിത സമ്മേളനത്തിൽ നടന്ന സംവാദങ്ങൾ ശ്രദ്ധേയമായിരിക്കുന്നു. മെത്തഡിസ്റ്റു് പട്ടക്കാർ ശെമ്മാശ്ശുപട്ടം സ്വീകരിക്കുന്ന സന്ദർഭങ്ങളിൽ നിർവഹിക്കേണ്ട ഒരു പ്രതിജ്ഞ മദ്യപാനവും പുകവലിയും വർജ്ജിക്കുമെന്നാണു്. അവരുടെ വാർഷിക സമ്മേളനത്തിലെ അംഗമായിരിക്കുന്നതിനു് ഈ പ്രതിജ്ഞാനിർവഹണം അന്യൂനമായി പാലിക്കണമെന്നു് നിർബന്ധവുമാണു് വാർഷിക സമ്മേളനത്തിൽ ഓരോ അംഗത്തിന്റെയും സ്വഭാവനിലയെപ്പററി നിരൂപണാതീതമാണെന്നു് അംഗീകരിക്കപ്പെടണമെങ്കിൽ ഈ പ്രതിജ്ഞയും പാലിച്ചിരിക്കുമെന്നു് പരിഗണിക്കപ്പെടണം. കഴിഞ്ഞ വാർഷിക സമ്മേളനം സാൻ ഫ്രാൻസിസ്കോയിൽ വച്ചാണു് നടന്നതു്. പ്രസ്തുത സമ്മേളനത്തിൽവച്ചു പുകവലിയെപ്പററിയുള്ള പ്രതിജ്ഞാ വാചകത്തെ സംബന്ധിച്ചു രസകരമായ ഒരു സംവാദം നടന്നു. പുകവലി പാടില്ലെന്നുള്ള നിയമം വളരെ പ്രാചീനമായ ഒരു അപരിഷ്കൃതമായ നടപടിയാണെന്നും അതു് പ്രതിജ്ഞാ ബാദ്ധ്യതകളിൽനിന്നും മാററണമെന്നും അനവധി പുരോഹിതന്മാർ വാദിച്ചുവത്രെ. ഏതായാലും സമ്മേളനത്തിന്റെ ബഹു ഭൂരിപക്ഷം ആ വാദത്തെ എതിർത്തതിനാൽ ഭേദഗതിയൊന്നും വരുത്താനിടയായില്ല. പുകവലിയെ സംബന്ധിച്ചുള്ള ശാസ്ത്രീയ ഗവേഷണങ്ങളുടെ ഫലം മെത്തഡിസ്റ്റു പുരോഹിതന്മാരുടെ പ്രതിജ്ഞാ വാചകം തികച്ചും സാധൂകരിക്കുന്നുവെന്നുള്ളതിനു സംശയമില്ല. റോമൻകത്തോലിക്ക സഭയിലും സുറിയാനി സഭയിലും പുരോഹിതന്മാരുടെയിടയിൽ പുകവലി സർവസാധാരണമായി കാണുന്നുവെന്നു പറയാം. പുകവലിക്കാത്തവർ ഒരു വക അപരിഷ്കൃതരായ അധമ വർഗ്ഗത്തിൽപ്പെട്ടവരെന്ന നിലയിലാണു് ബിരുദധാരികളായ പുരോഹിത നേതാക്കൾ പരിഗണിക്കുന്നതെന്നു തോന്നുന്നു. ഏതായാലും അനാവശ്യവും, വ്യയഹേതുകവുമായ ഒരു ശീലം സാധാരണ ജനങ്ങളിൽ കടന്നു കൂടാതിരിക്കാൻ പുരോഹിതന്മാർ മാതൃകാപരമായി പ്രവത്തിക്കേണ്ടതാണെന്നുള്ളതിനു് രണ്ടു പക്ഷമില്ല.

—0—

## സാധു ജനസംരക്ഷണം.
## പത്തനംതിട്ട

മാക്കാംകുന്നു സെൻറുസ്റ്റീഫൻസ് സാധു ജനസംരക്ഷണ സംഘത്തിന്റെ 1953ലെ റിപ്പോർട്ടു് കൈപ്പററിയിരിക്കുന്നു.

പ്രസ്തുത സംഘത്തിന്റെ പ്രവത്തനത്തെപ്പററിയുള്ള റിപ്പോർട്ടിൽ ഇപ്രകാരം കാണുന്നു. യുവജനങ്ങൾ കൂട്ടമായും തനിച്ചും ആഴ്ചയിലൊരിക്കൽ ആശുപത്രികൾ സന്ദർശിച്ചു അർഹിക്കുന്നവർക്കു സഹായം നൽകിയും വസ്ത്രമില്ലാത്തവർക്കു വസ്ത്രവും സ്കൂൾകുട്ടികൾക്കു പുസ്തകവും ഫീസും കൊടുത്തും സഹായിച്ചിട്ടുണ്ടു്. കിടപ്പേടമില്ലാത്ത ഒരാൾക്കു സ്ഥലവും വാങ്ങിക്കൊടുത്തു. ഇടവകയിലും പരിസരങ്ങളിലും ഉള്ള അനേകം ഭവനങ്ങൾ സന്ദർശിച്ചു്. സഹായം ചെയ്തിട്ടുണ്ടു്. 50–ഓളം രോഗികൾക്കു് പണം കൊടുത്തും മരു[illegible]ന്നു, ഭക്ഷണം എന്നിവ നൽകിയും സഹാ[illegible]യിച്ചിട്ടുണ്ടു്. പട്ടിണി അനുഭവിച്ചിരു[illegible]ന്ന പലകുടുംബങ്ങൾക്കും അരി പ[illegible]ച്ചെടുത്തു സംഭാവനചെയ്തു.

**ധനാഗമനമാർഗങ്ങൾ**

ഈ പ്രസ്ഥാനത്തിൽ സ്ഥി[illegible]

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# നിങ്ങളുടെ ശരീരങ്ങളെ യാഗമായി ദൈവത്തിനു സമർപ്പിക്കുക

(എം. ററി.)

"സഹോദരന്മാരേ, ഞാൻ ദൈവത്തിന്റെ മനസ്സലിവ് ഓർപ്പിച്ചു നിങ്ങളെ പ്രബോധിപ്പിക്കുന്നത്, നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ".

(റോമ 12: 1)

ശരീരത്തെ ഒരു യാഗമായി ദൈവത്തിനു സമർപ്പിക്കുവാൻ അപ്പോസ്തലൻ നമ്മോട് ആവശ്യപ്പെടുന്നു. യാഗം പ്രാചീനമതത്തിലെ ഒരു പ്രധാന ഘടകമായിരുന്നു. പഴയനിയമത്തിൽ വിവരിച്ചിട്ടുള്ള രക്തബലികൾ ഇപ്പോൾ നമുക്കു ജുഗുപ്സാവഹമായി തോന്നുന്നു. ഇക്കാലത്തു ലോകത്തിൽ എവിടെയെങ്കിലും അതുപോലെയുള്ള രക്തബലികൾ നടക്കുന്നുണ്ടെങ്കിൽ അവ അജ്ഞതയുടേയും അന്ധവിശ്വാസത്തിന്റേയും ഒരു ലക്ഷണമായിട്ടാണു നാം കരുതുന്നത്. കർത്താവിന്റെ ക്രൂശുമരണമാകുന്ന പരിപൂർണ്ണബലി നമുക്കു പാപപരിഹാരവും ദൈവത്തോടുള്ള നിരപ്പും സമ്പാദിച്ചുതന്നിട്ടുള്ളതിനാൽ ഇനി യാതൊരു രക്തബലിക്കും സ്ഥാനമില്ല. പിന്നെ അപ്പോസ്തലൻ ബലിയെക്കുറിച്ചു പറയുന്നതിന്റെ സാംഗത്യം എന്താണ്? മറ്റൊരു സംശയവും ന്യായമായി തോന്നാവുന്നതാണ്. "ശരീരങ്ങളെ"യാണു യാഗമായി അർപ്പിക്കുവാൻ താൻ ആവശ്യപ്പെടുന്നതു്. നമ്മുടെ ജീവിതത്തെയോ അല്ലെങ്കിൽ സ്വയത്തെയോ ബലികഴിക്കണമെന്നു പറഞ്ഞിരുന്നെങ്കിൽ അതു കൂടുതൽ അർത്ഥവത്തായിരിക്കയില്ലായിരുന്നോ? ക്രിസ്തീയജീവിതത്തിനു് ഒരു ബലിയുടെ സ്വഭാവമുണ്ടു്. ജീവിക്കുന്നതിനായി മരിക്കുന്ന ഒരനുഭവം അതിനുണ്ടു്. ശരീരത്തെ ഒരു യാഗമായി ദൈവത്തിനു സമർപ്പിക്കണമെന്നു പറയുമ്പോൾ സ്ഥൂലമായ ശരീരത്തെ ആന്തരീയമായ ആത്മാവിൽനിന്നു വേർപെടുത്തിയല്ല അപ്പോസ്തലൻ സംസാരിക്കുന്നതു്. എന്നാൽ ശരീരത്തെ പ്രത്യേകിച്ചെടുത്തു പറയുന്നതിനു തക്കതായ കാരണമുണ്ടു്. ശരീരത്തിന്റെയും ആത്മാവിന്റെയും ഏകത്വം അല്ലെങ്കിൽ ഐക്യം എന്ന തത്വം പലപ്പോഴും വിസ്മരിച്ചുപോകുന്ന ഒന്നാണു്. ആത്മീയഐക്യത്തിന്റെ ഒരു പ്രധാന ഘടകമാണു ശരീരം. മാത്രമല്ല ശരീരം ആത്മാവിന്റെ വാഹനം അല്ലെങ്കിൽ ആലയമായതുകൊണ്ടു ശരീരത്തിൽ കൂടെയാണു് ആത്മാവിന്റെ സേവനവും സാക്ഷ്യവും നിവർത്തിക്കപ്പെടുന്നതു്. ബാഹ്യമായും ദൃശ്യമായും നമ്മുടെ ആളത്വത്തെ പ്രതിനിധീകരിക്കുന്നതു ശരീരമാണു്. അതുകൊണ്ടു് ശരീരത്തെ യാഗമായി സമർപ്പിക്കണമെന്നു പറയുന്നതിന്റെ അർത്ഥം നമ്മുടെ ആളത്വത്തിന്റെ എല്ലാ കഴിവുകളെയും ശക്തികളെയും ദൈവത്തിനു സമർപ്പിക്കണമെന്നാണു്.

"ജീവനുള്ള" എന്ന പദമാണു് ഈ അർത്ഥത്തെ വിശദമാക്കുന്നതു്. ക്രിസ്തുമതം ബലിയെ നിഷേധിക്കുന്നില്ല. എന്നാൽ പണ്ടത്തേതുപോലെ തിരിച്ചറിവില്ലാത്ത മിണ്ടാപ്രാണികളെ ബലംപ്രയോഗിച്ചു യാഗസ്ഥലത്തു കൊണ്ടുവന്നു അറുത്തു ബലികഴിക്കയല്ല ഇന്നു ചെയ്യുന്നതു്. ജീവനുള്ള മനുഷ്യർ സ്വമനസ്സാലെ സസന്തോഷം തങ്ങളുടെ ആത്മശരീരങ്ങളെ മുഴുവനായി ദൈവത്തിനു വിധേയമാക്കിക്കൊടുക്കുന്നതാണു് ക്രിസ്തീയബലി. ഏതെങ്കിലും ഒരു മൃഗബലി ആ ബലികർമ്മത്തോടുകൂടി അവസാനിക്കുന്നു, എന്നാൽ ക്രിസ്തീയ ബലി ആജീവനാന്തം നിലനിൽക്കുന്നു. നമ്മുടെ ജീവിതത്തിന്റെ എല്ലാ വശങ്ങളെയും എന്നേക്കുമായി ക്രിസ്തുവിനു കീഴ്പെടുത്തിക്കൊടുക്കുന്ന ഒന്നാണു് ക്രിസ്തീയബലി.

ക്രിസ്തീയജീവിതത്തെ മൃദുവായ ഒരു പൂമെത്തയായി മാത്രം സ്വാഗതം ചെയ്യാൻ ഇഷ്ടപ്പെടുന്നവരാണു് നമ്മിൽ അധികം പേരും. എന്നാൽ അതിനു വളരെ കർക്കശമായ ഒരു വശമുണ്ടു്, ത്യാഗവും കഷ്ടാനുഭവവും വേദനയും അതിന്റെ അനിഷേധ്യഘടകങ്ങളാണു്. അത്യുഗ്രമായ ആത്മീയപോരാട്ടങ്ങൾ—ഗത്ശമനയും കുരിശും—ഒഴിച്ചുകൂടാത്തതാണു്. ഇതിൽ ശരീരത്തിന്റെ പരിപൂർണ്ണനിയന്ത്രണവും അതിനു സഹായകമായ ഉപവാസം മുതലായ ഉപാധികളും ആവശ്യമാണു. നാം നോമ്പ് ആചരിക്കുന്ന ഈ കാലഘട്ടത്തിൽ അപ്പോസ്തലന്റെ ഉൽബോധനം നമ്മുടെ ശ്രദ്ധയ്ക്കു പ്രത്യേകം വിഷയീഭവിക്കേണ്ടതാണു്. ആത്മാവിനെ സ്പർശിക്കാത്ത വിധത്തിലുള്ള കേവലം ബാഹ്യമായ "നോമ്പുനോക്കൽ" നിഷ്പ്രയോജനകരമാണു്. അതുകൊണ്ടു നോമ്പുനോക്കേണ്ട എന്നല്ല അർത്ഥം. പ്രത്യുത നാം നോമ്പുനോക്കുന്ന വിധം നമ്മുടെ ആത്മീയ ജീവിതത്തിനു സഹായകരമായിത്തീരണം. നമ്മുടെ ജീവിതത്തിൽ കർതൃത്വംവഹിക്കുന്നതു് ആത്മാവായിരിക്കണം. ശരീരം പൂർണ്ണമായി ആത്മാവിനു വിധേയമായിത്തീരണം. ആത്മാവിന്റെ അഭിലാഷങ്ങളെയും ആജ്ഞകളെയും ശരീരം അനുസരിക്കണം. ശരീരം തടസ്സമായിരിക്കരുതെന്നു മാത്രമല്ല. ശരീരം ആത്മാവിനു സഹായകരമായി രൂപാന്തരപ്പെടണം. അതിനായിട്ടായിരിക്കണം ശരീരത്തിന്റെ ആവശ്യങ്ങൾക്കും അഭിലാഷങ്ങൾക്കും ചില അതിരുകൾ കല്പിക്കുന്നതു്. അല്ലാതെ കേവലം ചില കർമ്മാനുഷ്ഠാനങ്ങൾ കൊണ്ടുള്ള സംതൃപ്തിയോ പുണ്യമോ നേടാൻ ആയിരിക്കരുതു്. അങ്ങനെയുള്ള സംതൃപ്തിയോ പുണ്യമോ ക്രിസ്തീയമല്ല.

ചില ചോദ്യങ്ങൾ നാം നമ്മോടു തന്നെ ചോദിക്കുന്നതു നന്നായിരിക്കും. നമ്മുടെ ജീവിതത്തിൽ ത്യാഗത്തിനു് എന്തെങ്കിലും സ്ഥാനമുണ്ടോ? ക്രിസ്തുവിലുള്ള നമ്മുടെ ജീവിതം ഒരു ക്രൂശുവഹിക്കലാണോ? അങ്ങനെയാണോ നാം ജീവിതത്തെ വിഭാവനം ചെയ്യുന്നതു്? ജീവിതത്തെ അങ്ങനെ ആക്കിത്തീർക്കുവാനാണോ നാം ശ്രമിക്കുന്നതു്? ദിനംപ്രതിയുള്ള നമ്മുടെ ജീവിതത്തെയും അനുഭവങ്ങളെയും നോക്കിയാൽ ക്രൂശു

---

രിക്കാരായി ചേന്നു കുമ്പോളേർ ആഴ്ചയിൽ ഒരു നേരം ഉപവസിച്ചു് അതിന്റെ തുക ഫണ്ടിലേക്കു നൽകിക്കൊണ്ടിരിക്കുന്നു. പള്ളി ഇടവകാസ്ത്രീസമാജം സണ്ടേസ്കൂൾ യുവജനസമാജം ബോയിസ് ലീഗ് എന്നിവ ഫണ്ടിലേ[illegible] സംഭാവനകൾ കൊടുക്കുന്നു. ഭാ[illegible]ക്കറി നടത്തിയും കടകളിലും ഭവ[illegible]ങ്ങളിലും വഞ്ചികൾവച്ചും ധനശേ[illegible]ം നടത്തിയിരുന്നു. മൊത്തം [illegible]3 രൂപ 11ണ 4പൈസയും 43 ഇട[illegible]ഴി ഒരു നാഴി അരി പരവും 2½രൂ[illegible]ണയും 39 ഇടങ്ങഴി അരി ചെല[illegible]ണ്ടായി എന്നു റിപ്പോർട്ടിൽ

പുസ്തകാഭിപ്രായം

## അവനെക്രൂശിക്ക

കാനം ഇ. ജെ വില അണ എട്ട്.

ക്രൈസ്തവ സാഹിത്യസമിതി തിരുവല്ലാ, ജന്മദിനം, അച്ഛനും മകനും അവനെ ക്രൂശിക്കാ, കള്ള്, മകൊല്ലി എന്നീ അഞ്ചു ചെറുകഥകളുടെ ഒരു മനോജ്ഞ സമാഹാരമാണ് അവനെക്രൂശിക്ക എന്ന പുസ്തകം. ഇതിൽ ആദ്യത്തെ മൂന്നു കഥകളും വി: വേദപുസ്തകത്തെ അധാരമാക്കി ഒരു പ്രത്യേക രീതിയിൽ ഹൃദ്യമായി എഴുതിയിട്ടുള്ളതാണ്. കള്ള്, എന്ന ചെറുകഥ ഇന്നത്തെ ക്രൈസ്തവ സമുദായത്തിലുള്ളതും എത്രയും വേഗം നിർമ്മാജ്ജനം ചെയ്യേണ്ടതുമായ ചില ദുഷിച്ച നഗ്നസത്യങ്ങളെയാണ് കാണിക്കുന്നതു്. സ്വാർത്ഥമാത്രം നോക്കിക്കൊണ്ട് മാതാപിതാക്കന്മാർ തങ്ങളുടെ ഓമനപ്പുത്രികളെ മൃഗസ്വഭാവികളായ ഉപഷാപ്പുകൾക്കു വിവാഹംചെയ്തുകൊടുക്കുന്ന വൃത്തികെട്ട രീതിയെയും സ്ത്രീധനംകൊടുക്കുവാൻ നിർവാഹമില്ലാതെ അലയുന്ന സമുദായത്തിലെ താണയാളുകളുടെ ദുരിതസഞ്ചയങ്ങളെയും, പള്ളിപ്രമാണികളുടെ കൊള്ളരുതായ്മകളെയും, കള്ളുകുടിയന്റെ ഉള്ളുകള്ളികളെയും കഥാകൃത്ത് 'കള്ള്' എന്ന കഥയിൽ വിജയപ്രദമായി ചിത്രീകരിച്ചിരിക്കുന്നു. സുറിയാനി സമുദായത്തിലെ ചില കുടുംബങ്ങൾ കഥാകൃത്തിന്റെ മുൻപിൽ അണിനിരന്നിട്ടുണ്ടെങ്കിൽ അതു കേവലം യാഥാർത്ഥ്യംമാത്രമാണ്. മകൊല്ലി എന്ന കഥയിൽ ഒരു സാധാരണക്കാരന്റെ പുത്രൻ വീട്ടുവിട്ട് അകലെയുള്ള കോളജിൽ എത്തിയ ശേഷം മാതാപിതാക്കളെ മറന്നു ധൂർത്തനായി ജീവിച്ച ശേഷം അനുഭവിക്കുന്ന ദുരന്തരങ്ങളാണ് ചിത്രീകരിച്ചിരിക്കുന്നതു്. കോളജ്കുമാരികളെയും കഥാകൃത്തു വെറുതെ വിട്ടിട്ടില്ല. സുന്ദരവും ലാളിത്യവും, വ്യക്തിത്വവുമുള്ള ശൈലി ഇതിൽ അനുവാചകർക്കു കാണാം. ക്രൈസ്തവാദർശങ്ങളെ പറ്റിനിന്നു തന്റെ കലാവാസനകളെ പ്രകാശിപ്പിക്കുവാൻ കാംക്ഷിക്കുന്ന കാനം ഇ. ജെയെ ക്രൈസ്തവ സാഹിത്യസമിതി മേലിലും പ്രോത്സാഹിപ്പിക്കുമെന്നു വിശ്വസിക്കാം.

## മാർ ഇഗ്നാത്തിയോസ് സഹദ

ഗ്രന്ഥകർത്താ. പി. സി. ആൻഡ്രൂസ് ബി. എ. കുറിച്ചി. വില അണ 10

ഒന്നാം നൂറ്റാണ്ടിൽ റോമിലെ അക്രൈസ്തവരായ ഭരണാധിപന്മാർ ക്രൈസ്തവസഭയെ നിശിതമായി പീഡിപ്പിച്ചിരുന്നപ്പോൾ സഭാംഗങ്ങൾ ചിന്നഭിന്നമാകാതിരിക്കുന്നതിനും അവരെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനുംവേണ്ടി വി. സ്തേഫാനോസ് ആദിയായ അനേകം ക്രിസ്തുഭക്തന്മാർ ജീവനെ ബലികഴിച്ചിട്ടുണ്ട്. അവരുടെ രക്തം സഭയെ വളർത്തി നല്ലപോർ പൊരുതു്, ഓട്ടം തികച്ച് മഹത്വകിരീടം പ്രാപിച്ച അന്ത്യോഖ്യയിലെ അഗ്നിമയന്മാർ. ഇഗ്നാത്യോസിന്റെ ജീവചരിത്രവും ലേഖനങ്ങളുമാണ് ഈ പുസ്തകത്തിലെ ഇതിവൃത്തം. യേശുക്രിസ്തു മാതൃകയായി തൃക്കരങ്ങളിൽ വഹിച്ച ശിശുവാണ് ഈ ഇഗ്നാത്തിയോസ് എന്നാണ് പാരമ്പര്യം. ഇദ്ദേഹത്തിന്റെ ജനനം, കുടുംബം, വിദ്യാഭ്യാസം മുതലായ സംഗതികൾ ഇന്നും അജ്ഞാതമായി അവശേഷിക്കുന്നു. വിവിധ വേദ ചരിത്ര പണ്ഡിതന്മാരുടെ നിഗമനങ്ങളും, വിഭിന്നാഭിപ്രായങ്ങളെയും കൂലങ്കഷമായി പഠിച്ചു കേവലം ചരിത്ര ശുഷ്കാസ്ഥികളെപ്പോലും സജീവമാക്കി സമർപ്പിച്ചിരിക്കുന്ന ഗ്രന്ഥകർത്താവിന്റെ പരിശ്രമശീലത്തെയും സേവനത്തെയും എത്ര കണ്ട് അഭിനന്ദിച്ചാലും അധികമാകുകയില്ല. മാർ ഇഗ്നാത്തിയോസിന്റെ അടിപതറാത്ത നിർമ്മല ജീവിതവും സാക്ഷിയും ആധുനികക്രൈസ്തവർക്ക് വിശിഷ്യ നിരീശ്വരത്വത്തിന്റെ നിഴലുകളിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്ന ആത്മീയ നിർദ്ധനന്മാർക്ക് മാർഗ്ഗദർശനവും സമ്പത്തും നൽകുമെന്നുള്ളതിൽ പക്ഷാന്തരത്തിനവകാശമില്ല. മാർ. ഇഗ്നാത്തിയോസിന്റെ സപ്ത ലേഖനങ്ങളും തികച്ചും വിജ്ഞാനപ്രദമാണെന്നു പറയാം. ഹൃദ്യമായ ഒരു ഭാഷാശൈലി ഈ പുസ്തകത്തിന്റെ മാറ്റിനെ വർദ്ധിപ്പിച്ചിട്ടുണ്ട്. ഇമ്മാതിരിയുള്ള പുസ്തകങ്ങൾ വാങ്ങി വായിച്ച് ക്രൈസ്തവസാഹിത്യത്തിനു മുതൽക്കൂട്ടുന്ന സഭാസ്നേഹികളെ ക്രൈസ്തവർ പ്രോത്സാഹിപ്പിച്ചാൽ ഈ ഗ്രന്ഥകർത്താവിൽനിന്നും ഇനിയും ഇതിനേക്കാൾ മെച്ചമായ സംഭാവനകൾ പ്രതീക്ഷിക്കാവുന്നതാണ്.

(കെ. വി. എം.)

---

ആണയാണിട്ടു ക്രിസ്തുവിനെ അനുഗമിക്കുന്ന ഒരു ജീവിതമായി നമ്മുടെ ജീവിതത്തെ പരിഗണിക്കുവാൻ കഴിയുമോ? ക്രൂശ് എന്നു പറയുമ്പോൾ പലതും അർത്ഥമാകാം. എന്നാൽ ക്രിസ്തുവിനോടുകൂടെയും ക്രിസ്തുവിനുവേണ്ടിയും വേദനയും അപമാനവും സഹിക്കുകയെന്നുള്ളതു് അതിന്റെ പ്രധാന പദവിയാണ്. അതു നാം അനുഭവത്തിൽ അറിഞ്ഞിട്ടുണ്ടോ ക്രിസ്തുവിനു വേണ്ടി നാം എന്തെങ്കിലും സഹിച്ചിട്ടുണ്ടോ, ഉപേക്ഷിച്ചിട്ടുണ്ടോ? "ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിലുള്ള കൂട്ടായ്മ" "തന്റെ പാനപാത്രത്തിലുള്ള ഓഹരി എന്നീ പദപ്രയോഗങ്ങളെ നമ്മുടെ അനുഭവങ്ങൾ കൊണ്ട് ഉദാഹരിക്കുവാൻ നമുക്കു കഴിയുമോ?

നമ്മുടെ ശരീരങ്ങളെ ദൈവത്തിനു യോഗ്യമായി സമർപ്പിക്കുവാൻ ആവശ്യമുള്ള ശക്തിയും പ്രചോദനവും നമുക്കു ലഭിക്കേണ്ടതു ക്രിസ്തുവിന്റെ ക്രൂശിൽ കാണുന്ന സ്നേഹത്തിന്റെ അനുഭവത്തിൽ നിന്നാണ്. ആ സ്നേഹം നമ്മെ ആകർഷിച്ച് നമ്മുടെ സർവസ്വവും ആ സ്നേഹത്തിനു മറുവിലയായി കൊടുക്കുവാൻ നമ്മെ സഹായിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ് 12.28—34

ഈ ചോദ്യകർത്താവ് ആത്മാർത്ഥതയോടെ കർത്താവിനെ സമീപിച്ചവനായിരുന്നു. മററുവല്ലർ ചോദിച്ച ചോദ്യങ്ങളും അതിനു താൻ നൽകിയ മറുപടിയും കർത്താവിനെപ്പററി ആ ശാസ്ത്രിയിൽ വിശ്വാസവും ബഹുമാനവും സംജാതമാക്കി. അങ്ങനെ ഒരു സംതൃപ്തിയോടു കൂടിയാണ് അവൻ കർത്താവിനെ സമീപിച്ചതു്. യഹൂദമതാചാര്യന്മാർ മതനിയമങ്ങൾ ഓരോന്നും ക്രോഡീകരിച്ചതിന്റെ ഫലമായി എണ്ണമില്ലാത്ത നിയമങ്ങളും ചട്ടങ്ങളും നിലവിലിരുന്നിരുന്നു. അവയിൽ പ്രധാനമായും അപ്രധാനമായും തിരിച്ചറിയുവാൻ — ശാസ്ത്രി ക്ലേശിച്ചായിരിക്കാം അവന്റെ പ്രശ്നത്തിന് കർത്താവ് നൽകിയ മറുപടി പഴയ നിയമത്തിലെ രണ്ടു ഭാഗങ്ങൾ (ആവർത്തനം 6.5) (ലേവ്യർ 19. 18) അടിസ്ഥാനമാക്കി ആയിരുന്നു. ഭക്തനായ മനുഷ്യൻ ദൈവത്തോടും മനുഷ്യനോടുമുള്ള സ്നേഹം പരമപ്രധാനമായി പരിഗണിക്കും. നിയമത്തിന്റെ ആചരണം സ്നേഹത്തോടും ആർദ്രതയോടും താരതമ്യപ്പെടുത്തപ്പെടുമ്പോൾ കേവലം അപ്രധാനമത്രെ. നിയമങ്ങളുടെ ആചരണത്തിൽ ദത്തശ്രദ്ധനായ മനുഷ്യൻ അമൂല്യങ്ങളായ സത്യങ്ങൾ കാണാതെ പോകുവാൻ സാധ്യതയുണ്ടു്. ഈ ശാസ്ത്രി നിത്യവും ഉരുവിടുന്ന വിശ്വാസപ്രമാണത്തിൽ കർത്താവ് കല്പിച്ച രണ്ടു കാര്യങ്ങളിൽ ആദ്യത്തേതിനെങ്കിലും സ്ഥാനം നൽകിയിരുന്നിരിക്കണം. എങ്കിലും അതിന്റെ വ്യാപ്തിയെപ്പററിയും അതിലുൾക്കൊള്ളിച്ചിരിക്കുന്ന ആഴമായ സത്യങ്ങളെപ്പററിയും ചിന്തിച്ചിട്ടുണ്ടോ?

ചൊവ്വാ. യോഹ: 3.1—8

നിക്കോദേമോസ്. കർത്താവിന്റെ ചര്യങ്ങളെ സൂക്ഷിച്ചുകൊണ്ടിരുന്ന ഒരാളായിരുന്നിരിക്കണം. അവൻ കർത്താവിനെ സമീപിക്കുമ്പോൾ തന്നെപ്പ...റി ചില തീരുമാനങ്ങളിൽ എത്തി...ച്ചേർന്നു കഴിഞ്ഞിരുന്നു. രാത്രിയിൽ ...ർത്താവിനെ കാണുവാൻ വന്നതിൽ ...ന്നു അദ്ദേഹം അവൻ ഒരു അന്വേഷ...ൻ മാത്രമായിരുന്നു എന്നു അന്യരുടെ ആ...പങ്ങളെ അഭിമുഖീകരിക്കുവാൻ ... ധൈര്യം അവനില്ലായിരുന്നു എ... വെളിവാണ്. നിക്കോദേമോസി... ആത്മാർത്ഥതയെ കർത്താവും ബ...ിച്ചു. അതുകൊണ്ടായിരുന്നുവല്ലോ എത്രയും ശാന്തമായും സ്നേഹപൂർവ്വം അവനുമായി കാര്യങ്ങൾ ചർച്ച ചെയ്യുവാൻ താൻ സമയം എടുത്തതു്. ആത്മാർത്ഥതയുള്ളവരുടെ ദോഷവശങ്ങൾപോലും കർത്താവ് ക്ഷമാപൂർവ്വം വഹിക്കാറുണ്ടു്.

പുതുതായ ജനനം സുവിശേഷത്തിന്റെ കാതലായ ഉപദേശസത്യമായിരുന്നു. നമ്മുടെ സ്വന്തം പ്രാപ്തികൊണ്ടു് ദൈവരാജ്യത്തിൽ പ്രവേശിപ്പാൻ സാധ്യമല്ല. നൂതന ജനനം ഒരു പുതിയ ദർശനവും വീക്ഷണവും നൽകുവാൻ സഹായകമായിത്തീരുന്നു. അതുമൂലം വിനയവും കാര്യങ്ങൾ പഠിക്കുവാനുള്ള തുറന്ന മനസ്സും ദൈവാശ്രയവും ഉള്ളവരായി നാം തീരുന്നു. നമ്മെപ്പററിയുള്ള ചിന്ത പോയിട്ടു നാം അന്യരെപ്പററി ചിന്തിച്ചുതുടങ്ങുന്നു. നൂതനജനനത്തിന്റെ വലിയ അനുഭവമാണതു്. അതെങ്ങനെ സാധ്യമാകും. സ്വയം നാം വർജ്ജിച്ചു് ദൈവത്തിന്റെ ആത്മാവു് നമ്മിൽ പ്രവർത്തിക്കുവാൻ നാം ഇടം കൊടുക്കുമെങ്കിൽ!

ബുധൻ. യോഹന്നാൻ 4. 1– 10.

കർത്താവിന്റെ അപേക്ഷ ആ ശമറിയാക്കാരി സ്ത്രീയിൽ ഒരു വലിയ സംശയമുദിപ്പിച്ചു. പൊതുസ്ഥലത്തുവച്ചു് ഒരു പുരുഷൻ പരസ്ത്രീയെ സംബോധന ചെയ്യുകയും അവളോടു സംസാരിക്കുകയും ചെയ്യരുതെന്നുള്ള പാരമ്പര്യം നിലവിലിരിക്കെ യഹൂദന്മാരാൽ വർജ്ജ്യരായി പരിഗണിക്കപ്പെട്ടിരുന്ന ശമരിയാജാതിക്കാരിയായ ഒരു സ്ത്രീയോടു് വെള്ളം ചോദിക്കുവാൻ ഒരു യഹൂദൻ പുറപ്പെടുകയെന്നോ? ജാതികൾ തമ്മിലും പുരുഷനും സ്ത്രീയും തമ്മിലും അകൽച്ച സംജാതമാക്കുന്ന മാമൂൽ ഭിത്തികളെ വകവച്ചുകൊടുക്കുവാൻ കർത്താവ് സന്നദ്ധനായിരുന്നില്ല. മനുഷ്യർ തമ്മിൽ ഇടപെടുന്നതിനു് വർഗ്ഗം, ജാതി മതഭേദങ്ങൾ ഒന്നും ബാധകമാകുവാൻ താൻ അനുവദിച്ചിരുന്നില്ല. യഹൂദന്മാരും ശമറിയാക്കാരും തമ്മിലുള്ള അകൽച്ചയെ നിർമ്മാർജ്ജനം ചെയ്യുവാൻ സ്നേഹത്തിനേ സാധ്യമാകൂ എന്നും താൻ ഗ്രഹിച്ചു. തന്റെ അഭ്യർത്ഥന സ്നേഹത്തിന്റെ തന്ത്രമായിരുന്നു എന്നു പറയാവുന്നതാണ്. ഒരു മനുഷ്യനോടു് ഏതെങ്കിലും സഹായം അഭ്യർത്ഥിക്കുന്നതു് ആ ആളിന്റെ സംശയങ്ങൾ ദൂരീകരിക്കുവാൻ സഹായകമായിരിക്കും. അതു വിനയത്തിന്റെ ലക്ഷണവും കൂടെയത്രേ. മനുഷ്യർ തമ്മിൽ തമ്മിലും ജാതികൾ തമ്മിലും ശത്രുത വളർത്തുന്നതു് നിഗളം ആണെന്നുള്ളതിനു സംശയമില്ല. വിനയവും ആർദ്രതയും അടക്കപ്പെട്ട വാതിലുകൾ തുറക്കുവാനും സൗഹൃദത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കുവാനും പര്യാപ്തമാണ്. താൻ ആരെന്നു് അറിഞ്ഞിരുന്നു എങ്കിൽ താൻ ചെയ്ത അപേക്ഷ അവൾ ചെയ്യുമായിരുന്നു എന്നു് കർത്താവു് അവളോടു പറഞ്ഞുകാണുന്നു. യേശു ആരെന്നു് നാം ഗ്രഹിച്ചു കഴിയുമ്പോൾ നമ്മുടെ പോരായ്മകളെക്കുറിച്ചു നാം

ബോധമുള്ളവരായിത്തീരും. കർത്താവു് ഇവിടെ ഉപയോഗിച്ച സ്നേഹതന്ത്രത്തിന്റെ വെളിച്ചത്തിൽ നിങ്ങളുടെ ബന്ധങ്ങളെ ഒരു പുനഃപരിശോധനയ്ക്കു വിധേയമാക്കുമോ?.

വ്യാഴം. യോഹ. 4. 11–26.

“നിനക്കു കോരുവാൻ പാത്രം ഇല്ലല്ലോ.” ശമറിയാക്കാരി സ്ത്രീയുടെ മറുപടിയായിരുന്നു ഇതു്. അവൾ യേശുവിനെയോ താൻ കൊടുക്കാമെന്നു പറഞ്ഞ വെള്ളത്തെയോ പററി എന്തു മനസ്സിലാക്കി. “ജീവനുള്ള വെള്ളം” ലഭിച്ചാൽ പിന്നീടു് വെള്ളം കോരുന്നതിനുള്ള ബദ്ധപ്പാടു് ഒഴിച്ചുവല്ലോ എന്നു് അവൾ ആഗ്രഹിച്ചതായി തോന്നുന്നു. അതോ കർത്താവിന്റെ വെല്ലുവിളിയെ ഒഴിഞ്ഞുമാറുന്നതിനുള്ള ഒരു കൗശലമായിരുന്നുവോ അവൾ ഉപയോഗിച്ചതു്. യേശുവിന്റെ പല ആഹ്വാനത്തെയും നാം ഒഴിഞ്ഞു മാറാറില്ലേ?.

അവളുടെ ഒഴിഞ്ഞുമാറൽ സഫലമായില്ല. കർത്താവു് അവൾക്കു നൽകിയ മറുപടിയിൽ അവളുടെ ജീവിതം എത്രമാത്രം ശൂന്യവും അസംതൃപ്തിസംപൂർണ്ണവുമാണെന്നു് താൻ ഗ്രഹിച്ചിട്ടുണ്ടെന്നുള്ള വസ്തുത വ്യക്തമാക്കി. അതു കേട്ടയുടനെ മതപരമായ ഒരു വാദപ്രതിവാദത്തിനു് അവൾ കളമൊരുക്കുകയാണു ചെയ്തതു്. അന്ത്യത്തിൽ അവൾ പരാജിതയാകുകതന്നെ ചെയ്തു. അവൾ വിജയിച്ചു എന്നും പറയാവുന്നതാണു്. ക്രിസ്തുവുമായുള്ള സഖിത്വത്തിൽ കൂട്ടായ്മയ്ക്കുവേണ്ടിയുള്ള അവളുടെ വാഞ്ഛയ്ക്കു ശരിയായ ശമനവും തനിക്കുവേണ്ടിയുള്ള സേവനത്തിൽ ജീവിതത്തിനു് അർത്ഥവും അവൾ കണ്ടെത്തി.

വെള്ളി. യോഹ: 6. 25—29

കടലിനക്കരെ എത്തിയ ജനക്കൂട്ടം തന്നെ വീണ്ടും അന്വേഷിച്ചതു് കൂടുതൽ അത്ഭുതങ്ങൾ കാണാമെന്നും അതുകൊണ്ടു് തങ്ങൾക്കു പ്രയോജനമുണ്ടാകാമെന്നും പ്രത്യാശിച്ചായിരുന്നു. “ദൈവത്തിനു പ്രസാദമുള്ളവ പ്രവർത്തിക്കേണ്ടതിനു് ഞങ്ങൾ എന്തു ചെയ്യേണം” എന്ന ചോദ്യവും ആ ഉദ്ദേശത്തോടുകൂടിത്തന്നെ ആയിരിക്കാം ചോദിച്ചതു്. ഒരു പക്ഷേ തന്റെ പ്രവർത്തനങ്ങളിൽ അവർ തല്പരരാണെന്നു് കാണിക്കുവാൻ ചോദിച്ചതായിട്ടും വരാം. എന്നാൽ അതിനു യേശു നൽകിയ മറുപടി അപ്രതീക്ഷിതമായിരുന്നു.” ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി അവൻ അയച്ചവനിൽ വിശ്വസിക്കുന്നതത്രേ.” “അവനിൽ വിശ്വസിക്കുക” എന്നു പറഞ്ഞാൽ എന്താണു്. ഒരു ശിശു അതിന്റെ പിതാവിലോ മാതാവിലോ വിശ്വസിക്കുന്നതുപോലെ ദൈവത്തിന്റെ നടത്തിപ്പിനു് തങ്ങളെത്തന്നെ വിധേയരാക്കുകയത്രേ അതു്. അത്ര ലഘുവായ കൃത്യമല്ല. എങ്കിലും അതിനു തങ്ങളെത്തന്നെ വിധേയരാക്കിയിട്ടുള്ളവർ തങ്ങളുടെ ജീവിതം അതുമൂലം ധന്യമാക്കപ്പെട്ടതായി സാക്ഷിക്കും, സംശയമില്ല. നമുക്കു് ക്രിസ്തുവിലുള്ള വിശ്വാസം ഏതു പതനത്തിൽ നിൽക്കുന്നു.

ശനി. മർക്കോസ്. 7. 31–37

ആ ചെകിടനെ യേശുവിന്റെ സമീപത്തേക്കു് കൊണ്ടുവന്നതു് അവന്റെ സ്നേഹിതന്മാരായിരുന്നു. മതകാര്യങ്ങളിൽ ആദ്യം നാം പഠിക്കേണ്ട ഒരു കാര്യം നമുക്കു ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളിൽ മററുള്ളവരെക്കൂടെ പങ്കുകൊള്ളിക്കുകയാണു്. സ്വാർത്ഥതല്പരനായ മനുഷ്യൻ അവനു ലഭിക്കേണ്ട ആനന്ദത്തിന്റെ ഒരു പങ്കു് അതുകൊണ്ടുതന്നെ നഷ്ടപ്പെടുത്തുന്നു. നമ്മുടെ ആനന്ദത്തിൽ മററുള്ളവരെക്കൂടെ പങ്കുകൊള്ളിക്കുകയാണു് നമ്മുടെ ആനന്ദം പൂർണ്ണമാകുവാനുള്ള മാർഗ്ഗം. അന്യരുടെ സുഖത്തിലും അഭിവൃദ്ധിയിലും തൽപരരായ മനുഷ്യരാണു് ഏററവും ആനന്ദപൂർണ്ണമായ ജീവിതം നയിക്കുന്നതു്. ഈ സംഭവം നമ്മെ സംബന്ധിച്ചിടത്തോളം ഒരുപമകൂടിയായി പരിഗണിക്കാവുന്നതാണു്. കർത്താവു് നമ്മെ സ്പർശിക്കുന്ന അവസരങ്ങളിലെല്ലാംതന്നെ തന്റെ കൃപയും നമുക്കു പ്രതീക്ഷിക്കാവുന്നതാണു്. നമ്മുടെ ആവശ്യങ്ങളെല്ലാം അവൻ അറിയുന്നു. നമ്മുടെ നെടുവീർപ്പുകൾപോലും അവൻ ഗ്രഹിക്കുന്നു. സ്വർഗ്ഗത്തിലേക്കു നോക്കുവാൻ നമ്മെ പരിശീലിപ്പിക്കുന്നതിനു നാം അനുവദിക്കുന്നപക്ഷം അതു ദൈവികകൃപ ഒഴുകുന്നതിനുള്ള മാർഗ്ഗങ്ങളെ തുറക്കുകയും നമ്മുടെ ആഴമായ ആവശ്യങ്ങൾ നിറവേററുകയും ചെയ്യും. അവൻ നമ്മുടെ ഭയവും സങ്കോചവും മാററി വ്യക്തമായി സംസാരിക്കുന്നതിനു നമ്മെ പ്രാപ്തരാക്കുന്നു.

———

## ജനപ്പെരുപ്പം തടയുന്നു

ഇൻഡ്യയിലെ ജനപ്പെരുപ്പം തടയുന്നതിനു ജനനനിയന്ത്രണം നടപ്പിൽ വരുത്തണമെന്നു് ഇൻഡ്യയിലെ പ്രോട്ടസ്റ്റന്റു ഗ്രൂപ്പുകളും, നാഷനൽ ക്രിസ്ത്യൻ കൗൺസിലും ഉദ്ദേശിച്ചുകൊണ്ടു ചില പദ്ധതികൾ ആസൂത്രണം ചെയ്തുവരുന്നു. സന്താനനിയന്ത്രണത്തെ പ്രോത്സാഹിപ്പിക്കുന്നതിനുതകത്തക്ക ജ്ഞാനം ആളുകൾക്കു നൽകുന്നതിനു ക്രിസ്ത്യൻ ഹോം മൂവ്മെന്റും പരിപാടികൾ ആവിഷ്കരിച്ചുവരുന്നു.

# സങ്കേതനഗരങ്ങൾ

(റവ. ഫാദർ സി. കുര്യൻ)

"അങ്ങനെ അവർ നപ്താലി മലനാട്ടിൽ ഗലീലയിലെ കേദേശും എഫ്രയീം മലനാട്ടിൽ ശേഖേമും യഹൂദാ മലനാട്ടിൽ ഹെബ്രോൻ എന്ന കിര്യത്ത്—അർബ്ബയും കിഴക്കു് യരിഹോവാന്നെതിരെ യോർദ്ദാനക്കരെ മരുഭൂമിയിൽ രൂബേൻഗോത്രത്തിൽ സമഭൂമിയിലുള്ള ബേസെരും ഗിലായാദിൽ ഗാദ്ഗോത്രത്തിൽ രാമോത്തും ബാശാനിൽ മനശ്ശെഗോത്രത്തിൽ ഗോലാനും നിശ്ചയിച്ചു.,, (യോശു.20: 7, 8.)

വി. വേദത്തിൽ നിന്നും നിരവധി ചിന്താശകലങ്ങൾ നമുക്കു കിട്ടുന്നുണ്ടെങ്കിലും ജീവിതത്തിൽ പ്രായോഗികപ്രയോജനം ആർക്കെല്ലാം എത്ര കണ്ടു സിദ്ധിക്കുന്നുണ്ടെന്നു സംശയിക്കേണ്ടിയിരിക്കുന്നു. പരിശുദ്ധാത്മസഹായത്താൽ ഹൃദയ ഒരുക്കത്തോടുകൂടി വി. വേദത്തിൽ നിന്നു ചിന്തിക്കുകയും പ്രാർത്ഥനയോടുകൂടി പ്രസംഗയോഗങ്ങളിൽ സംബന്ധിക്കുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമാണു്. പഠിക്കുന്നവനും പഠിപ്പിക്കുന്നവനും ചെയ്യുന്നവനും ചെയ്യിക്കുന്നവനും ചിന്തിക്കുകയും ഗ്രഹിക്കുകയും ചെയ്യുന്നതിനു ചുമതലയുണ്ടു്. പഴയ നിയമത്തിലെ പൊരുളുകളെല്ലാം കർത്താവേശുമ്ശിഹായിൽ നിവൃത്തിക്കുന്നുണ്ടു്. മുകളിലുദ്ധരിച്ച വാക്യങ്ങളിൽ നിന്നും സങ്കേതനഗരങ്ങളെക്കുറിച്ചു നാം അറിയുന്നു. ഇവമൂലം യേശുതമ്പുരാനും നാമുമായുള്ള ബന്ധം എങ്ങനെയുള്ളതു് എന്നു പഠിക്കാം. എബ്രായക്കാർക്കു് മോശയുടെ നിർദ്ദേശപ്രകാരം സങ്കേത നഗരങ്ങൾ നിശ്ചയിച്ചു. അവർ കനാൻനാട്ടിൽ പ്രവേശിച്ചതിന്റെ ശേഷം ഒരു കൊലപാതകൻ രക്ഷ പ്രാപിക്കുന്നതിനു് പ്രസ്തുത പട്ടണങ്ങളെ ആശ്രയിച്ചാൽ മതിയാകുമായിരുന്നു. സങ്കേതപട്ടണത്തിൽ പ്രവേശിച്ച കൊലപാതകനെ ന്യായാധിപസംഘം ശിക്ഷിക്കുകയല്ലാതെ രക്തപ്രതികാരകനിൽ നിന്നുള്ള ശിക്ഷയേൽക്കേണ്ടതായി വ[...]കയില്ല.

[...]ഇപ്രകാരം ആറു സങ്കേതനഗരങ്ങ[...]യോശുവാ സ്ഥാപിച്ചു. ഇസ്രായേലി[...] [...]കലപാതകൻ ഒടിപ്പോയി രക്ഷ[...]പിക്കാൻ ഈ പട്ടണങ്ങളെ അ[...]ച്ചിരുന്ന പ്രകാരം നമ്മുടെ [...]ത്തിൽ പിശാചിൽ നിന്നും [...]പ്പിപ്പാൻ യേശുവാകുന്ന രക്ഷാകേന്ദ്രത്തിലേക്കു നാം ഓടിസമീപിക്കേണ്ടതാണു്. ഇതര മതവിശ്വാസപ്രകാരം ചില സിദ്ധാന്തങ്ങളിൽ മാത്രം സംതൃപ്തി അടയാനേ സാദ്ധ്യതയുള്ളു. എന്നാൽ ക്രൈസ്തവമതാനുയായികൾക്കു് സകല നല്ലപ്രമാണങ്ങളുടെയും പൂർത്തീകരണമാകുന്ന ക്രിസ്തുവിൽ സങ്കേതം പ്രാപിക്കാവുന്നതാണു്. യഥാർത്ഥക്രിസ്ത്യാനി ക്രിസ്തുയേശുവിലുള്ള അഭേദ്യമായ ബന്ധത്തിൽ സ്ഥിതിചെയ്യുന്നു. അളതപരമായ കൂട്ടായ്മയില്ലാതെ ക്രിസ്തുമതത്തിൽ ജീവിക്കുക സാദ്ധ്യമല്ല. ദൈവപുത്രനായ യേശുതമ്പുരാൻ തന്നെത്തന്നെ ലോകത്തിനു വെളിപ്പെടുത്തിക്കൊടുത്തു. അവനോടുകൂടി വാഴുവാനുള്ള പദവി നമുക്കു നൽകപ്പെട്ടിരിക്കുന്നു. നമ്മുടെ ധാർമ്മിക ജീവിതത്തിന്റെ പരിപൂർത്തിയിൽ തന്നോടു കൂടി ജീവിക്കുവാൻ നാം ഒരുങ്ങേണ്ടതാവശ്യമാണു്. സങ്കേതനഗരങ്ങൾ വിശുദ്ധിയും രക്ഷാകേന്ദ്രവുമാകുന്ന കർത്താവിനെയത്രെ സൂചിപ്പിക്കുന്നതു്.

കേദേശു്—(വിശുദ്ധി) രക്ഷയെ ആഗ്രഹിക്കുന്നവൻ കാദേശാകുന്ന വിശുദ്ധിയുടെ അനുഭവത്തിലേക്കു് വരേണ്ടതാകുന്നു. ഇതിനൊന്നാമതായി വേർപാടു് ആവശ്യമാകുന്നു. സൃഷ്ടിയെ അധഃപ്പതിപ്പിച്ചു കൊണ്ടിരിക്കുന്ന പാപവും അതിന്റെ സർവ്വ ശക്തികളും ആയുള്ള ബന്ധത്തിൽ നിന്നും നാം വേർപെട്ട വിശുദ്ധിയിലേക്കുള്ള പ്രവേശനം സാദ്ധ്യമാകും. മനുഷ്യൻ രണ്ടു വൻശക്തികളുടെ മദ്ധ്യത്തിലും ആകർഷണത്തിലും സ്ഥിതിചെയ്യുന്നു. അയതു ദൈവവും പിശാചുമത്രെ. പിശാചിന്റെ വശീകരണത്തിൽ ആദ്യമനുഷ്യൻ ദൈവത്തിൽ നിന്നന്യപ്പെട്ടതദ്വാരാ മനുഷ്യസമൂഹം ജന്മപാപത്തിനധീനരായി. അങ്ങനെ അന്യപ്പെട്ട മനുഷ്യജാതിയെ നിരപ്പിന്റെ രക്ഷണ്യവേലയാൽ യേശുതമ്പുരാൻ തങ്കലേടുപ്പിച്ചു. നന്മതിന്മകൾ ഉഭയപാർശ്വങ്ങളിലായി നിന്നു മനുഷ്യനോടു മത്സരിക്കുമ്പോൾ അവൻ എന്തു നിലയാണു് അവലംബിക്കേണ്ടതെന്നു ചിന്തിക്കേണ്ടതാണു്. ക്രിസ്തുവാകുന്ന സങ്കേതത്തിൽ പ്രവേശിക്കുവാൻ വിശുദ്ധിയിലേക്കു വരണം. പൈശാചിക ശക്തിയിലമർന്നു മനുഷ്യർ അധോഗതിയിലാകുവാൻ പിശാചു് ആഗ്രഹിക്കുമ്പോൾ ആത്മീയം ദൈവികത്വത്തിലേക്കു് അവനെ അടുപ്പിക്കുവാൻ പോരിടുന്നു. ഇവയിൽ വിജയിക്കുവാനും മരണാനന്തരം ഓയാറിൽ പതിയിരിക്കുന്ന ദുഷ്ടാത്മസേനയെ തോല്പിക്കുവാനും നമുക്കു ശക്തിലഭിച്ചിട്ടുണ്ടോ? "ഞാൻ ഇച്ഛിക്കുന്ന നന്മയല്ല; ഇച്ഛിക്കാത്ത തിന്മയത്രെ പ്രവർത്തിക്കുന്നതു്,, എന്നു പൗലോസ് ശ്ലീഹാ ദുഃഖിക്കുന്നു. നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലത്രെ. ശരീരത്തെ ദണ്ഡിപ്പിച്ചു മോക്ഷം പ്രാപിക്കാൻ ക്രിസ്ത്യാനിക്കു പ്രമാണമില്ല. എന്നാൽ ഹൈന്ദവ സിദ്ധാന്തപ്രകാരം ശരീരം ദണ്ഡനങ്ങൾക്കു വിധേയമാക്കി നശിപ്പിച്ചു മോക്ഷം പ്രാപിക്കുവാൻ ഉപദേശിക്കുന്നു. നിത്യ ഭവനത്തിലെ അനശ്വര സൗഭാഗ്യജീവിതത്തിലേക്കു് ചെന്നെത്തുവാൻ യേശുക്രിസ്തുവിന്റെ സ്നേഹവലയത്തിൽ ശ്രദ്ധയോടുകൂടി ആയിരുന്നു് വേർപാടിൽ ലോകജീവിതം നയിക്കുക. ലൗകിക ചിന്താഗതിയിൽ ഉപ്പുജലത്തിലെ മത്സ്യത്തെപ്പോലെ വർത്തിപ്പാൻ വിളിക്കപ്പെട്ടവരല്ല നാം; പ്രത്യുത ആത്മീയ ദാഹവും വിശപ്പുമുള്ളവരായി ക്രിസ്തുവിനെ മാത്രമായി സ്വീകരിച്ചു ജീവിതം ക്രമീകരിക്കുക. ലൗകിക ഉയർച്ചയോ മറ്റു ബഹുമുഖങ്ങളായ സാദ്ധ്യതകളോ ആയിരിക്കരുതു് നമ്മുടെ ലക്ഷ്യം. 1—പത്രോ 4: 1—4 വരെ വാക്യങ്ങളിൽ യഥാർത്ഥ വേർപാടു ചിത്രീകരിക്കുന്നു. ലൗകിക ചിന്തകൾക്കു കൊടുക്കേണ്ട സ്ഥാനം മാത്രമേ കൊടുക്കാൻ പാടുള്ളു. ആകയാൽ വി. കുർബാന മുഖേന പാപ മാലിന്യങ്ങളെ കഴുകിക്കളഞ്ഞു് ശുദ്ധീകരണം പ്രാപിച്ചു വിശുദ്ധിയിലേക്കു ജീവിക്കുക. ആയതിനു് ലോകവ്യാപാരങ്ങളെ തകിടം മറിക്കേണ്ട ആവശ്യമില്ല. അതു ദൈവാത്മപ്രേരണയാലുള്ളതുമല്ല. ലൗകികബന്ധങ്ങളിൽ നിന്നു വേർപിരിയാൻ പാടില്ലാത്ത സ്ഥിതിയിൽ ആയിത്തീരാതെ ക്രിസ്തുവാകുന്ന ഏകലാക്കിലേക്കു് ഓടുക.

രണ്ടാമതായി വേർപാടോടുകൂടിയ സമർപ്പണം വിശുദ്ധിയിലേക്കുള്ള യാത്രയിൽ ആവശ്യമാണു് വി. മാമോദീസായുടെ മുദ്രയാൽ നാം പ്രതിഷ്ഠിതരാണു്. അതു വിസ്മരിച്ചു പലരും ജീവിക്കുന്ന കാഴ്ച ശോചനീയം തന്നെ. ക്രിസ്തുവിന്റെ പ്രായശ്ചിത്തബലിമുഖാന്തിരം നാമോരോരുത്തരും ദൈവമക്കളായിത്തീർന്നിരിക്കയാണു്. ഇനിമേൽ ജീവിക്കുന്നതു നാമല്ല. ക്രിസ്തുഅത്രേ നമ്മിൽ ജീവിക്കുന്നതു്.

Licence NO. 498 Dated 20-8-1946 Reg. M. 5286

THE CHURCH WEEKLY

വി. മാമ്മോദീസായിൽ സാത്താനെ ഉപേക്ഷിച്ച് മ്ശിഹായെ സ്വീകരിച്ച നാം പാപമോചനവും പുത്രത്വവും പ്രാപിച്ചിരിക്കയാൽ ശുദ്ധിമാന്മാരോടുകൂടിയുള്ള സംസർഗ്ഗത്തിൽ വളരേണ്ടതു് അനുപേക്ഷണീയമത്രെ. ചിന്താലേശമില്ലാത്ത ബോധശൂന്യജീവിതമാകുന്നു ക്രൈസ്തവരുടെ സർവ്വ വൈകല്യങ്ങൾക്കും കാരണം. അനുദിനം തെറ്റുകൾ കണ്ടുപിടിച്ച് പരിഹാരം നേടി പ്രതിഷ്ഠാജീവിതം നയിക്കുവാൻ നാം പ്രത്യേകം കരുതണം. വി. പൗലോസ് റോമർക്കെഴുതിയ ലേഖനം 12. 1—ൽ നമ്മുടെ "ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പാൻ„ ഉൽബോധിപ്പിക്കുന്നു. ക്രിസ്തു കാണിച്ച മാർഗ്ഗം മാത്രമേ നമുക്കു സ്വീകാര്യമായുള്ളു. നാശഗർത്തത്തിലേക്കുള്ള കുറുക്കുവഴികൾ നമുക്കു യോജിച്ചതല്ല. തിരുവവതാരം ചെയ്ത മ്ശിഹായിൽ നമുക്കു പ്രതിഷ്ഠിക്കാം. എന്തെല്ലാം പ്രതിഷ്ഠിക്കണം? നാം നമ്മെത്തന്നെ നമുക്കുവേണ്ടി ബലിയായിത്തീർന്ന യേശുനാഥനിൽ സമർപ്പിച്ചു് തന്നോടുകൂടി ജീവിച്ച് പുതിയ സൃഷ്ടികളായി—അനേകർക്കു പ്രകാശം നൽകുന്ന ജ്യോതിർഗോളങ്ങളായി—രൂപാന്തരം പ്രാപിക്കുക. ദൈവം ചെയ്ത അനേകങ്ങളായ ഉപകാരങ്ങളെയും നാം വിസ്മരിച്ചുകളയുന്നു. നമ്മുടെ പരാജയത്തിനുള്ള ഒരു പ്രധാനകാരണമതാണു്. മ്ശിഹാതമ്പുരാൻ ചെയ്ത ഏററം വലിയ ഉപകാരം തന്റെ കഷ്ടാനുഭവംമൂലം നമ്മെ സമുദ്ധരിച്ചതുതന്നെ. കൃപയാൽ നമ്മെ തന്റെ വിലയേറിയ രക്തത്താൽ വിലയ്ക്കുവാങ്ങി. ക്രിസ്തുവിന്റെ സ്നേഹപാത്രമായ ഹൃദയത്തോടുള്ളവർ ലൗകികഭോഗങ്ങൾ തൃണവൽഗണിക്കാൻ സന്നദ്ധരായിരിക്കും. പൗലോസ് ശ്ലീഹാ ഇതേ അനുഭവത്തിലേക്കുവന്നു. നമ്മുടെ സഭാജീവിതം തെരഞ്ഞെടുക്കപ്പെട്ട ഒരു കൂട്ടുകുടുംബത്തിന്റെ പ്രതീതിയാണു നമ്മിലുളവാക്കേണ്ടതു്. ചിലർ പൂച്ച പാൽ കുടിക്കുന്നതുപോലെ ധ്യാനനിരതരായി പ്രാർത്ഥിക്കാറുണ്ടു്. വിശിഷ്ടമൂല്യങ്ങളെ വിസ്മരിച്ചുകളകയും ചെയ്യുന്നു. അവരുടെ കൂദാശകൾ ത്യാജ്യങ്ങളും അവ അനുഷ്ഠിക്കുന്നവരെ കാണുക അരോചകവുമാണു്. ലോകവും ദൈവവുമായുള്ള ബന്ധം വിട്ടുർത്താതെ ജീവിക്കുവാൻ പലരും പരമാവധി പരിശ്രമിക്കുന്നു. രണ്ടു തോണിയിൽ ചവിട്ടിക്കൊണ്ടുള്ള യാത്ര ശുഭകരമായിരിക്കയില്ല. നാം ആരെന്നും നമ്മെപ്പററിയുള്ള ദൈവോദ്ദേശം എന്തെന്നും ഗ്രഹിച്ചു ജീവിക്കുക. നമ്മെ നരകത്തിലേക്കു തള്ളുവാനൊ സ്വർഗ്ഗാവകാശികളാക്കുവാനൊ അധികാരമുള്ളവനായ സർവ്വശക്തനിൽ നമ്മെയും നമുക്കുള്ള സകലത്തെയും സമർപ്പിച്ചു ജീവിതം സഫലമാക്കാം. നാം വിശുദ്ധിയുടെ പാതയിൽ എത്തിയോ എന്നു് പരിശുദ്ധാത്മവെളിച്ചത്തിൽ പരിശോധിക്കാം. ലോകഉയർച്ച ആഗ്രഹിക്കുന്നവനു് ആത്മീയോന്നമനം സാധ്യമല്ല. നമുക്കു പോരാട്ടമുള്ളതു് ലോകത്തോടും ലോകാധിപതിയോടുമത്രെ. സദാ സന്നിധിബോധം നമ്മിലുണ്ടായിരിക്കണം. നമ്മെ വിഴുങ്ങുവാൻ വായും പിളർന്നു സമീപിക്കുന്ന പിശാചിന്റെ കുതന്ത്രങ്ങളിൽ അകപ്പെടാതെ നമ്മെത്തന്നെ കാത്തുകൊള്ളേണ്ടതാണു്. വിശുദ്ധിയുടെ ഈ രണ്ടാം സോപാനത്തിലേക്കു വരാതെ ക്രിസ്തുവാകുന്ന രക്ഷാസങ്കേതത്തിൽ പ്രവേശിക്കുക അസാധ്യമത്രെ.

മൂന്നാമതായി വിശുദ്ധിയുടെ നഗരത്തിലേക്കു കടക്കുവാൻ ക്രിസ്തുവിന്റെ ഉത്തമസാക്ഷിയായിത്തീരേണ്ടതും ആവശ്യമത്രെ. നാം ദൈവത്തിനു് ഉപയോഗയോഗ്യമായ ഉത്തമ ഉപകരണങ്ങളാകണം. നമ്മുടെ താലന്തുകൾ ശരിയായി വ്യാപാരം ചെയ്തു് ദൈവത്തിനും മനുഷ്യർക്കും പ്രയോജനമുള്ള ഭൃത്യന്മാരായി കാണപ്പെടാം. നമ്മുടെ ജോലിക്കു യാതൊരു പരിതാപമുണ്ടാകയില്ല, ക്ലേശമുണ്ടാകയില്ല, തൃപ്തിയില്ലായ്മയുമുണ്ടാകയില്ല. ഇസ്രായേൽ ജനതയുടെ സീനായ് മരുഭൂമിയിലെ അത്ഭുത നടത്തിപ്പു് നമ്മുടെ ചിന്തയ്ക്കു വിഷയമാകട്ടെ. ചെങ്കടൽ വിഭാഗിക്കപ്പെട്ടു. പാറയിൽനിന്നു ശുദ്ധജലം പുറപ്പെടുവിച്ചു. അവർക്കു തൃപ്തിവരുവോളം ഭക്ഷിപ്പാൻ ഇറച്ചിയും അപ്പവും നൽകപ്പെട്ടു. എങ്കിലും ദൈവത്തിന്റെ നിസ്തുല്യശക്തിയെ അവർ വിസ്മരിച്ചു. മോശെക്കും, യഹോവയ്ക്കും വിരോധമായി പിറുപിറുത്തു. അതുകാരണം യോശുവായും കാലേബും ഒഴികെ ആരും കനാൻനാട്ടിൽ പ്രവേശിക്കുവാനിടയായില്ല. അവരെക്കാൾ ഒരു പ്രകാരത്തിലും വ്യത്യസ്തപ്പെട്ടവരല്ലാ നാം. കൃപയുടെ കാലമാകയാൽ ശിക്ഷ പൂർണ്ണമായി നാം അനുഭവിക്കുന്നില്ലെന്നുമാത്രം. നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി ദൈവത്തെ പ്രീതിപ്പെടുത്തി ജീവിക്കുവാൻ നാം പഠിക്കണം. നാം വിളിക്കപ്പെട്ട വിളിക്കനുസരണമായി വർത്തിക്കുക. ഈ പ്രകാരം വിശുദ്ധിയുടെ അനുഭവത്തിലേക്കു വരാതെ ക്രിസ്തുവാകുന്ന സങ്കേതനഗരത്തിലെത്തിച്ചേരുവാൻ സാധ്യമല്ല.

❦

ശേഖേം — ശു; ലൂക്കോസ് 15. 3—7 വരെ വാക്യങ്ങളിൽ പറയുന്ന ഉപമ പ്രത്യേകം ശ്രദ്ധാർഹമാണു്. കാണാതെപോയ ആടിനെ തേടി കണ്ടുപിടിച്ച ആട്ടിടയൻ അതിനെ തന്റെ തോളിൽ വഹിച്ചു് വീട്ടിൽ വന്നു സന്തോഷിക്കുന്നു. കർത്താവു് ഈ ഉപമ മുഖാന്തിരം കാദേശിന്റെ അനുഭവത്തിലായ ഒരുവനു് ശേഖേമിന്റെ അനുഭവം ലഭിക്കുമെന്നു് വ്യക്തമാക്കുന്നു. തോളിൽ സുഖമായും ശ്രമംകൂടാതെയും യാത്രചെയ്യുന്നതു എത്ര ഭാഗ്യം. കർത്താവേശുമ്ശിഹാ നഷ്ടപ്പെട്ടുപോയ നമ്മെ തന്റെ ക്രൂശാകുന്ന തോളിന്മേൽ വഹിച്ചു. താൻ നമ്മെ വഹിപ്പാൻ പ്രാപ്തനാണു്. കൂട്ടംവിട്ടു് അലഞ്ഞുഴലുന്ന ആടിന്റെ സങ്കടശബ്ദം ശ്രവിക്കുന്ന നല്ലയിടയൻ കടന്നുവന്നു് തോളിൽ വഹിച്ചു് നടത്തുമെന്നു ദൃഢമായി വിശ്വസിക്കാം.

ഹെബ്രോൻ എന്ന നഗരത്തിന്റെ അർത്ഥം ഐക്യം എന്നാകുന്നു. ക്രിസ്തുവിന്റെ തോളിലായിരിക്കുമ്പോൾ അനൈക്യമൊ അസൂയയൊ ഉണ്ടാകുന്നതല്ല. നമ്മുടെ സുഖത്തെക്കാൾ മററുള്ളവരുടെ ദുഃഖത്തിൽ പങ്കാളികളാകാൻ സദയം നാം യത്നിക്കുന്നതായിരിക്കും. ഈ അനുഭവമില്ലാത്തവരുടെ ഇടയിൽ ഐക്യതയും സ്നേഹവും കണ്ടെത്താൻ പ്രയാസമായിരിക്കും. ആദ്യപടികൾ കടക്കാത്തതുമൂലം ക്രിസ്തീയ ജീവിതം പലർക്കും ശ്രമകരമാണു്. അന്യരുടെ അഭിപ്രായങ്ങൾ ആദരിക്കാതിരിക്കുകയും അവരുടെ നിലപാടിൽ നിന്നു വിചാരിക്കുകയും ചെയ്യാത്തവർ ഹെബ്രോനിലെത്തിയിട്ടില്ല.

—0—